# THE CHURCH WEEKLY

വാല്യം 13 | 1959 ഏപ്രിൽ 26 | ലക്കം 16

**Thought for the week**

When death, the great Reconciler, has come, it is never our tenderness that we repent of, but our Severity.

George Eliot.

## വിഷയവിവരം



## ചർച്ച് വീക്കിലി വരിസംഖ്യ

| | രൂ. ന. പൈ. |
|---|---|
| ഒരു വർഷത്തേക്ക് | 6 |
| ആറുമാസത്തേക്ക് | 3 |
| ഒററപ്രതി | 13 |
| ഇൻഡ്യയ്ക്കു വെളിയിൽ 8 | |

മാനേജർ
ചർച്ചു വീക്കിലി കോട്ടയം

## പൌരസ്ത്യ സുവിശേഷ സമാജവും എപ്പിസ്കോപ്പൽ സുന്നഹദോസും

സുറിയാനിസമുദായം ഭിന്നിച്ചു കലഹിച്ചു നിന്നപ്പോൾ സഭയുടെ സുവിശേഷ പ്രഖ്യാപനച്ചുമതലയും ആതുരസേവന പ്രസ്ഥാനങ്ങളും നിർവഹിക്കപ്പെടാതെ കിടന്നതിനെപ്പററി സമുദായം മുഴുവൻ വിലപിച്ചുകൊണ്ടിരുന്നു. സഭയുടെ ആദ്ധ്യാത്മിക ചൈതന്യം വീണ്ടെടുക്കാനും, സഭയെക്കൊണ്ട് ദൈവം ഉദ്ദേശിച്ചിട്ടുള്ള സാക്ഷിത്വം നിറവേററാനും പല പല ശ്രമങ്ങൾ ഈ വഴക്കുകൾക്കിടയിൽകൂടിയും വ്യക്തികളായും സംഘങ്ങളായും നടത്തിക്കൊണ്ടുപോന്നിട്ടുണ്ട്. കേസും വ്യവഹാരങ്ങളും സഭയെ നശിപ്പിക്കുകയേയുള്ളു, സഭയുടെ സുവിശേഷഘോഷണത്തിൽ ശ്രദ്ധപതിച്ചാൽ വ്യവഹാരവാസനകൾ തനിയെ എരിഞ്ഞടങ്ങിക്കൊള്ളും, എന്നെല്ലാമുള്ള ചിന്തയിലും പ്രതീക്ഷയിലും നല്ല ഉദ്ദേശത്തോടുകൂടി പല പ്രസ്ഥാനങ്ങൾ സഭയിൽ ഈ അരശതാബ്ദക്കാലത്തിനിടയിൽ ആരംഭിച്ചിട്ടുണ്ട്. പ്രഗത്ഭമതിയും പ്രാപ്തനുമായിരുന്ന "എം. ഏ. അച്ചൻ" ബഥനി ആശ്രമം തുടങ്ങിയ കാലം ഞങ്ങൾ ഓർക്കുകയാണ്. എന്തൊരു ഉണർവും ഭക്തിപ്രകടനങ്ങളുമാണ് അന്നു "ലാ"പ്പാലത്തിനു തെക്ക് ദൃശ്യമായിരുന്നത്. കാവിവസ്ത്രവും ധരിച്ചു, മൺചട്ടിയിൽ ഊണും കഴിച്ച് റാന്നിയിലെ ബഥനിക്കുന്നിൽ ആശ്രമം സ്ഥാപിച്ചു വസിച്ച ഋഷിയും ശിഷ്യഗണങ്ങളുംവിശ്വാമിത്രന്റെയും വസിഷ്ഠന്റെയും പുരാണകാലത്തെ ക്രൈസ്തവമായ തപശ്ചര്യകളിൽ കൂടെ അനുസ്മരിപ്പിച്ചു. ഹിന്ദുക്കൾതന്നെ ഈ പുതിയ പ്രസ്ഥാനത്തെ ഭാരതീയമായ ഒരഭിമാനത്തോടുകൂടെ സ്വാഗതം ചെയ്തു. രവീന്ദ്രനാഥടാഗോർ ശാന്തിനികേതൻ തുടങ്ങിയ കാലം. ഗാന്ധിജി തപോബലത്തിൽ രാഷ്ട്രീയരംഗത്ത് ആശ്രമനിഷ്ഠകൾക്ക് ഇൻഡ്യൻ ജനതയെ ആഹ്വാനംചെയ്തു കാലയളവ്. സെറാമ്പൂർ കോളജ് പ്രൊഫസറായിരുന്ന പ്രൗഢിയും, സ്വതവെ ഉണ്ടായിരുന്ന നേതൃത്വബോധവും, എന്തെങ്കിലും ഭാവനയെ തട്ടിയുണർത്തുന്ന സംരംഭത്തിൽ സമുദായത്തെ നയിക്കണമെന്നുള്ള നല്ല ഉദ്ദേശവും ഫാദർ പി. റ്റി. ഗീവറുഗീസ് എം. ഏ. യെ ഭരിച്ചിരുന്ന ദശാകാലം. ഈ സന്ദർഭത്തിൽ അദ്ദേഹം ബഥനി പ്രസ്ഥാനവുമായി നാട്ടിൽ എത്തി. പ്രസംഗങ്ങളും നാടകീയമായ ജീവിതചര്യകളും കൊണ്ട് സമുദായത്തെ പ്രബുദ്ധമാക്കി. ബഥനിപ്രസ്ഥാനം പുരോഗമിച്ചു, ശാഖകളും പള്ളികളും ആശ്രമങ്ങളും ഉണ്ടായി. അദ്ദേഹം മെത്രാൻസ്ഥാനം സ്വീകരിക്കയില്ലെന്നു നൂറുതവണ പ്രഖ്യാപനം ചെയ്തപ്പോൾ സമുദായം സമ്മതിക്കുമോ? വളരെ നിർബന്ധപൂർവ്വം ഹേമിച്ചതനുസരിച്ച് ബഥനി ആശ്രമാദ്ധ്യക്ഷനായിരുന്ന ആബോ ഗീവറുഗീസ്, മാർ ഈവാനിയോസ് ആയി പരിവർത്തനം ചെയ്തു. പിന്നീടെന്തു സംഭവിച്ചുവെന്നുള്ളതു സമുദായത്തിലുള്ളവർക്കെല്ലാം അറിയാം. എങ്കിലും ചില സംഗതികൾ ഞങ്ങൾ അനുസ്മരിപ്പിക്കുന്നതു ഇപ്പോൾ ആവശ്യമായി തോന്നുന്നതുകൊണ്ടു പറയാം. "ബഥനിമെത്രാൻ" എല്ലാ ഇടവകകളിലും കയറി ബഥനി പള്ളികൾ ആരംഭിച്ചുതുടങ്ങി. കേസിൽ തോററു പഴയ പള്ളികൾ നഷ്ടപ്പെട്ടാൽ സുവിശേഷഘോഷണത്തിനും, ഭക്തിജീവിതത്തിനും പ്രാധാന്യം നൽകി സ്ഥാപിച്ച് വളരെ സുശിക്ഷിതമായ രീതിയിൽ നടത്തപ്പെടുന്ന പുതിയ പള്ളികൾ

എല്ലായിടത്തുമുണ്ടായിരിക്കമെന്നുള്ള ഒരു സാദ്ധ്യത മെത്രാച്ചനെയെന്നപോലെ മററു പല സമുദായ നേതാക്കന്മാരെയും ആകർഷിച്ചു. എന്നാൽ സമുദായവ്യാപകമായ വിധത്തിൽ ബഥനിമെത്രാച്ചൻെറ ഇടവകകളും ഭരണ.വുംവികസിക്കാൻ തുടങ്ങിയപ്പോൾ പല ഭരണപ്രശ്നങ്ങൾ സുറിയാനി ഇടവകകളിൽപ്രത്യക്ഷപ്പെടാൻ തുടങ്ങി. അചിരേണ ഭൗതികമെത്രാന്മാരെന്ന് "ഭക്തമെത്രാൻ" തന്നെ അപലപിക്കാൻ തുടങ്ങിയവരുമായി മത്സരവും വഴക്കുമായെന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. അപ്പോഴാണ് സുറിയാനിസമുദായത്തിൻെറ രക്ഷാമാർഗ്ഗം ബഥനിപ്രസ്ഥാനത്തേക്കാൾ മറെറാന്നാണെന്ന് അദ്ദേഹത്തിന് ഭൂതോദയമുണ്ടായതു്. റോമാപാപ്പായെ സ്വീകരിക്കയായിരുന്ന ആ രക്ഷാമാർഗ്ഗം. അതിനെ സമുദായാഭിമാനികളായിരുന്ന വട്ടശ്ശേരിൽ തിരുമേനിയും, ഇപ്പോഴത്തെ പ. കാതോലിക്കാബാവാ തിരുമേനിയും എതിർത്തു. ഫ്രഞ്ച് ചരിത്രത്തിലെ ലൂയി പതിന്നാലാമനെപ്പോലെ "State! Iam the State" "സഭയൊ? ഞാനാണ് സഭ" എന്നു ചിന്തിച്ച മാർ ഈവാനിയോസ് റീത്തുപ്രസ്ഥാനത്തിലേക്കു തിരിഞ്ഞു. സമുദായത്തിലെ കാതോലിക്കാപക്ഷത്തിലുള്ളവരെല്ലാം തൻെറ പുറകെ പോരുമെന്നാണ് അദ്ദേഹം ചിന്തിച്ചതു്. പക്ഷെ ആ പ്രതീക്ഷ വിഫലമായി. അദ്ദേഹത്തിൻെറപുറകെ അദ്ദേഹംപറയുന്നതെല്ലാം ദൈവവാക്യമായി അനുസരിച്ചുപോന്ന ശിഷ്യപ്രമുഖനായ ഫാദർ അലക്സിയോസ് (ഇന്ന് നമ്മുടെ അഭിമാനപാത്രമായിരിക്കുന്ന മാർ തേവോദോസ്യോസ് തിരുമേനി) ആ സംരംഭത്തിൽനിന്നു പിന്മാറി. ബഥനിസ്വത്തുക്കളും പള്ളികളും, ശാഖാശ്രമങ്ങളും സന്യാസിനികളുടെ മഠങ്ങളും എല്ലാം വേണ്ടുവോളമുള്ള റോമാസഭാസാമ്രാജ്യത്തിലേക്കു വലിച്ചു കൊണ്ടുപോകാനായി മാറി. അദ്ദേഹത്തിൻെറ "സുവിശേഷ പ്രസ്ഥാനം". ചട്ടിയും, "കഴുത" വാഹനവുമായി കഴിഞ്ഞ മാർ ഈവാനിയോസ് തിരുവനന്തപുരത്തെ മനോഹര കൊട്ടാരത്തിൽനിന്നു പുറത്തേക്കിറങ്ങിയതു് ചലിക്കുന്ന കൊട്ടാരങ്ങളായി കാണുന്ന "റോൾസ്റോയിസ്" കാറുകളിലായി. ഫാദർ അലക്സിയോസിൻെറ ബലഹീനഹസ്തങ്ങൾ അപഹരണശ്രമങ്ങളെ കുറെയെല്ലാം തടഞ്ഞുനിറുത്തി. എങ്കിലും പലതും അദ്ദേഹം കൊണ്ടുപോയി. പലരേയും അദ്ദേഹം സ്വാധീനപ്പെടുത്തി. അതിനു അദ്ദേഹത്തിനു സമാധാനം പറയാനുണ്ടായിരുന്നതു് തന്നെ വ്യക്തിപരമായ വിശ്വാസം കൊണ്ടു് ഏല്പിച്ചതു് മററാർക്കെങ്കിലും കൊടുത്താൽ വിശ്വാസവഞ്ചനയാകുമെന്നായിരുന്നു. ഫാദർ അലക്സിയോസ് അവസാനഘട്ടത്തിൽ മലയായിൽ എത്തി തെണ്ടിപ്പിരിച്ചുകൊണ്ടു വന്ന പതിനായിരത്തിൽപരം രൂപപോലും അദ്ദേഹം "പിതാവു്" എന്നു സംബോധന ചെയ്തിരുന്ന മാർ ഈവാനിയോസിനെ ഏല്പിച്ചു. റോമാപ്രസ്ഥാനത്തെപ്പററി പ്രബലമായ ശ്രുതിയുണ്ടായിരുന്ന അക്കാലത്തു് ആ രൂപയെങ്കിലും കൊടുക്കരുതെന്ന് പലരും നിർബന്ധിച്ച കൂട്ടത്തിൽ ഈ ലേഖനമെഴുതുന്ന ആളും ഉൾപ്പെട്ടിരുന്നു. പക്ഷെ ആശ്രമശിക്ഷണപ്രകാരം ഗുരുവിനെ ഏല്പിക്കയാണ് തൻെറ ചുമതലയെന്ന് വിശ്വസിച്ച അദ്ദേഹം പതിനായിരം രൂപാ അത്ര വളരെ വലിയ കാര്യമായി കരുതിയില്ല. അന്നത്തെ പതിനായിരത്തിൻെറ വില ഇന്നത്തെ ഒരുലക്ഷമെങ്കിലുമാണെന്ന് വിചാരിക്കേണ്ടതാണ്. അങ്ങനെ ആ സുവിശേഷഘോഷണപ്രസ്ഥാനം സമുദായത്തിനു വലിയ ക്ഷീണവും, നഷ്ടവും, പിളർപ്പും വരുത്താൻ ഇടയാക്കി. ഈ ചരിത്രത്തിൻെറ അനുസ്മരണയോടുകൂടിയാണ് ഈയിടെ വാളകത്തുവച്ചു നടന്ന പൗരസ്ത്യസുവിശേഷസമാജത്തിൻെറ വാർഷിക പൊതുയോഗവും അവിടെ നടന്നതായി പറയപ്പെടുന്ന തീരുമാനങ്ങളും ഞങ്ങളുടെ ശ്രദ്ധയിൽ പതിക്കുന്നതു്. എപ്പിസ്കോപ്പൽ സുന്നഹദോസിൻെറ അടിയന്തരശ്രദ്ധ ഈ കാര്യത്തിൽ പതിഞ്ഞുകാണുന്നതിൽ ഞങ്ങൾ സന്തോഷിക്കുകയും തിരുമേനിമാരെ അനുമോദിക്കയും ചെയ്യുന്നു. സമുദായം മുഴുവൻ തിരുമേനിമാരുടെ ഹസ്തങ്ങളെ സുശക്തമാക്കാൻ തയാറാകേണ്ട ഒരു സന്ദർഭമാണിതു്. അല്ലെങ്കിൽ മറെറാരു ബഥനിക്കു നാം അടിസ്ഥാനമിടുകയാണ്. കുറെ പള്ളികളും ഈ സമാജത്തിൻെറ പേരിൽ സ്ഥാപിച്ചിട്ടുള്ളതായി പറയപ്പെടുന്നു. മലബാറിൽ പുല്ലും, മുളകളുംകൊണ്ടു് മേഞ്ഞ പള്ളികൾ ആയിരിക്കാം അവ എന്നുവിചാരിച്ചു് അലസമായിരിക്കേണ്ട ഒരു വിഷയമല്ലിതു്. സഭയുടെ സുന്നഹദോസിൻെറയും, സമുദായത്തിൻെറ കേന്ദ്രസമിതിയുടെയും, അനുവാദവും നിയന്ത്രണവുമില്ലാത്ത സുവിശേഷഘോഷണം മറെറന്തോ ആണ്. "മിഷ്യനറി" എന്നു വച്ചാൽ അയയ്ക്കപ്പെട്ടവൻ എന്നാണർത്ഥം. സുറിയാനിസഭയുടെ സുവിശേഷസമാജമായി പ്രവർത്തിക്കണമെങ്കിൽ അതു സുന്നഹദോസിൻെറ നിയന്ത്രണത്തിന് വിധേയമായിരിക്കണമെന്നുള്ളതു് ഒരു പ്രാഥമികതത്വമാണ്. ഇന്നു സമാധാനം സ്ഥാപിച്ചിരിക്കുന്ന ഈ ഘട്ടത്തിൽ നമ്മുടെ തിരുമേനിമാരിൽ ആരുടെയെങ്കിലും പ്രസിഡണ്ടസ്ഥാനം ആ സമാജത്തിനില്ലെങ്കിൽ എന്തോ തകരാറു് ആ സമാജത്തിനുണ്ടു്. പ. പാത്രിയർക്കീസുബാവാ തിരുമേനിയുടെ നേരിട്ടുള്ള ഭരണമാണത്രെ ആ സമാജത്തിൻെറ ഭരണവ്യവസ്ഥ. മുമ്പ് കാതോലിക്കാപക്ഷത്തെ പേടിച്ചു് അങ്ങനെയൊരു വ്യവസ്ഥ ചെയ്തിരുന്നിരിക്കാം. എന്നാലും പ. പാത്രിയർക്കീസിൻെറ പേക്ക് ആരെങ്കിലും അതിൻെറനിയന്ത്രണം ഇവിടെ വഹിക്കണമല്ലൊ. ആരുടെയും നിയന്ത്രണം കൂടാതിരിക്കാനുള്ള ഒരുപായമായി ഈ പാത്രിയർക്കീസുഭക്തികൊണ്ടു ഉദ്ദേശിച്ചിരിക്കയില്ല. മാർ യൂലിയോസ്തിരുമേനി ആയിരിക്കുമോ ഇവിടെയുള്ള അദ്ധ്യക്ഷൻ? അദ്ദേഹം ഇവിടെയുള്ള ഒരു സുവിശേഷസമാജത്തിൻെറ അദ്ധ്യക്ഷനായിപ്രവർത്തിക്കുകയാണെങ്കിൽ അദ്ദേഹത്തിൻെറ സേവനങ്ങൾ ഉപയോഗപ്പെടുത്താൻ ഇവിടത്തെ സുന്നഹദോസു തീരുമാനിച്ചെങ്കിലേ കഴിയൂ. സഭ യോജിക്കാതിരുന്ന കാലത്തു് തോന്നിയപോലെ പല സംരംഭങ്ങളും ഭരണവ്യവസ്ഥകളും രൂപമെടുത്തിരിക്കാം. എന്നാൽ ഇനിയും കുഴപ്പങ്ങൾ നീട്ടാനുദ്ദേശമില്ലെങ്കിൽ അങ്ങിനെയുള്ള സംഘടനകൾ എപ്പിസ്കോപ്പൽ സുന്നഹദോസിൻെറനിയന്ത്രണത്തിനു വിധേയമാകണം. ഇൻഡ്യയിലെ ചൈനീസു് അംബാസഡർ ഇവിടുത്തെ കമ്യൂണിസ്റ്റുപാർട്ടിയുടെ സെക്രട്ടറിയോ പ്രസിഡണ്ടോ ആയാൽ ഇൻഡ്യ അതെങ്ങിനെ വീക്ഷിക്കും? ഞങ്ങളുടെ ഉദാഹരണം സഭാകാര്യത്തിൽ മുഴുവനായി സാമ്യപ്പെടുത്താൻ കഴിയുന്ന ഒന്നല്ലായിരിക്കാം. മാർ യൂലിയോസു്തി

രുമേനി ഇവിടെ പട്ടം കൊടുക്കുന്നുണ്ട്, പഠിപ്പിക്കുന്നുണ്ട്, സിംഹാസനപള്ളികൾ നടത്തുന്നുണ്ട്. സുറിയാനിപണ്ഡിതനായ ഒരു മെത്രാപ്പോലീത്തായുടെ സേവനം നമ്മൾ സ്വാഗതം ചെയ്യേക്കാം. എന്നാൽ അദ്ദേഹം ഇവിടത്തെ മെത്രാപ്പോലീത്തന്മാരുടെ ഇടവകഭരണത്തിൽ പ്രതിബന്ധങ്ങൾ വരുത്താനുള്ള ഒരു കേന്ദ്രമായി വർത്തിക്കാൻ ആരും ആഗ്രഹിക്കുന്നില്ല. നമ്മുടെ തിരുമേനിമാർ പട്ടം കൊടുക്കാത്ത ഒരാൾ മാർ-യൂലിയോസ് തിരുമേനിയിൽനിന്നു പട്ടം മേടിച്ചാൽ ആ പട്ടക്കാരനെ നമ്മുടെ സുന്നഹദോസ് എങ്ങിനെ നിയന്ത്രിക്കും? നമ്മുടെ തിരുമേനിമാരുടെ അനുവാദത്തോടുകൂടി മാർ യൂലിയോസ് തിരുമേനിയുടെ പ്രത്യേകവാത്സല്യത്തിനു പാത്രമായ ഒരാൾ അദ്ദേഹത്തിൽനിന്നു് പട്ടമേൽക്കുന്നതിനു് ആർക്കും വിരോധമുണ്ടാകുന്നതല്ല. ആരെങ്കിലും പട്ടത്തിനോടിവന്നാൽ ആ അനുവാദം വാങ്ങിവരാൻ മാർ യൂലിയോസ് തിരുമേനി അങ്ങിനെ വരുന്നവരോടു ആവശ്യപ്പെടേണ്ടതാണ്. മുമ്പുള്ള പതിവുകൾ എങ്ങനെയിരുന്നാലും ക്രമീകൃതമായ ചിട്ടകളും പാരമ്പര്യങ്ങളും സൃഷ്ടിക്കുവാൻ ഇപ്പോഴത്തെ തിരുമേനിമാർക്കു് പ്രത്യേക ചുമതലയുണ്ട്. അംഗീകൃതമായ ഭരണഘടന എല്ലാ ഇടവകകളിലും പ്രായോഗികമാക്കപ്പെടുന്ന ഈയവസരത്തിൽ ക്ഷമയും സഹിഷ്ണതയും കാണിച്ചു് അതു വിജയമാക്കാൻ ശ്രമിക്കുകയാണ് വേണ്ടതു്. അസോസിയേഷൻ ഉടനെ വിളിച്ചുകൂട്ടാനും മററും നടപടികൾ എടുത്തുകൊണ്ടിരിക്കുന്ന ഈയവസരത്തിൽ അതിനെ വിഘാതപ്പെടുത്തുന്ന തരത്തിൽ സമാജങ്ങളും പ്രവർത്തകരും പ്രവർത്തിച്ചു തുടങ്ങിയാൽ സഭയുടെ സുഭഗമായ പുരോഗതിക്കു വിഘ്നം നേരിടും. സുവിശേഷഘോഷണമാണു് "പൗരസ്ത്യസുവിശേഷസമാജത്തിൻെറ" യഥാർത്ഥലക്ഷ്യമെങ്കിൽ സഭയിൽ വിരുദ്ധത വർദ്ധിപ്പിക്കാതിരിക്കുന്ന മാതൃകയെങ്കിലും അവരുടെ പ്രവർത്തനങ്ങളിൽ കാണേണ്ടതാണ്. യേശുക്രിസ്തുവിൻെറയും സുവിശേഷത്തിൻെറയും പേരും പറഞ്ഞു വിരുദ്ധതയും, വൈരാഗ്യവും, അശിക്ഷിതത്വവും വർദ്ധിക്കുന്ന സാഹചര്യങ്ങൾ സൃഷ്ടിക്കുന്നതു് സുവിശേഷഘോഷണമല്ല. സുവിശേഷവ്യഭിചരണമാണ്. പ: കാതോലിക്കാ ബാവാ തിരുമേനിയുടെ നിരോധനയുത്തരവും, എപ്പിസ്കോപ്പൽ സുന്നഹദോസിൻെറ ഏകകണ്ഠമായ തീരുമാനവും ഗുരുതരമായ ഈ വിഷയത്തിൽ അവ അർഹിക്കുന്ന ആദരവോടുകൂടി സമുദായം മുഴുവനും പൗരസ്ത്യ സുവിശേഷ സമാജഭാരവാഹികളും സ്വീകരിച്ചു നടപ്പാക്കുമെന്നു വിശ്വസിക്കുകയും, സമുദായത്തിൻെറ വൈകാരികമായ ഐക്യത്തിനുവേണ്ടി സമുദായസ്നേഹികൾ പല ത്യാഗങ്ങളും സഹിച്ചു പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഈയവസരം പരാജയപ്പെടുത്താനുള്ള ദുർബുദ്ധി ആർക്കുമുണ്ടാകരുതെയെന്നു പ്രാർത്ഥിക്കുകയും ചെയ്യുന്നു.

## സെറാമ്പൂർ കോളജ് പ്രിൻസിപ്പൽ



ഡോ. സി. ഇ. ഏബ്രഹാം



റവ. വില്യംസ്റ്റുവാർട്ട്

ദീർഘകാലം സെറാമ്പൂർ കോളജ് പ്രൊഫസ്സറായും അനന്തരം ഏതാനും വർഷം പ്രിൻസിപ്പലായും സേവനമനുഷ്ഠിച്ച റവ. ഡോ. സി. ഇ. ഏബ്രഹാം അടുത്ത വ്യാഴാഴ്ച (ഏപ്രിൽ 30) പ്രിൻസിപ്പൽ സ്ഥാനത്തുനിന്നും റിട്ടയർ ചെയ്യുന്നതാണ്. സെറാമ്പൂർകോളജ് പ്രൊഫസ്സറും റജിസ്ട്രാറുമായ റവ. വില്യം സ്റ്റുവാർട്ട് അന്നേ ദിവസം പ്രിൻസിപ്പലായി ചാർജെടുക്കുന്നതാണ്.

1818—ലാണ് വില്യംക്യേറിയും സഹപ്രവർത്തകരായ വില്യം പാർഡും ജോഷ്വാ മാർഷ്മാനും ചേർന്നു് സെറാമ്പൂർ കോളജ് സ്ഥാപിച്ചതു്.

വിദ്യാർത്ഥികൾക്കു ഡിഗ്രി നൽകുന്നതിനു് അധികാരപ്പെടുത്തിക്കൊണ്ടുള്ള ഒരു രാജകീയ ചാർട്ടർ 1827—ൽ ഡന്മാർക്കു രാജാവിൽനിന്നു കോളജിനു ലഭിച്ചു. ഡിഗ്രി നൽകുന്നതിനുള്ള അധികാരം ലഭിച്ച ഏഷ്യയിലെ ആദ്യത്തെ കലാലയം സെറാമ്പൂർ കോളജാണ്. പിൽക്കാലത്തു് ആർട്സ് സയൻസ് ബിരുദങ്ങൾ നൽകുന്നതിലേക്കു് സെറാമ്പൂർ കോളജ് കൽക്കട്ടാ യൂണിവേഴ്സിററിയോടു് അഫിലിയേററു ചെയ്യുകയുണ്ടായി.

# ചോദ്യങ്ങൾ, ചോദ്യങ്ങൾ.......

(എം. കെ.)

എട്ട പത്തു വയസ്സു പ്രായമായി കഴിഞ്ഞ ശേഷവും, നിങ്ങളെ വിഷമിപ്പിക്കുന്ന ചില പ്രശ്നങ്ങളുണ്ടാകാം. നല്ല ഒരു കുടുംബാന്തരിക്ഷത്തിലാണ് നിങ്ങൾ ജീവിക്കുന്നതെന്നു വരുകിലും സംശയങ്ങൾ നാമ്പെടുത്തുകൊണ്ടിരിക്കും. അങ്ങനെയുള്ള സന്ദർഭങ്ങളിൽ സ്വാഭാവികമായി നിങ്ങൾ മാതാപിതാക്കന്മാരുടെ അടുക്കലേക്കു തിരിഞ്ഞുവെന്നു വരും. പക്ഷേ എപ്പോഴും തൃപ്തികരമായ ഉത്തരം അവർ തന്നുവെന്നിരിക്കയില്ല. നിങ്ങളുടെ ചോദ്യങ്ങൾ സന്തതൃപ്‌ൽപ്പാദനത്തെപ്പററിയുള്ളതാണെന്നു വരുകിൽ പ്രത്യേകിച്ചും, നേരിട്ടുള്ള മറുപടി നൽകാൻ വിഷമിക്കുന്ന പല മാതാപിതാക്കന്മാരുണ്ട്. ഒന്നുകിൽ, അങ്ങനെയുള്ള ചോദ്യം ചോദിച്ചതിനു് ശകാരമായിരിക്കും നിങ്ങൾക്കു ലഭിക്കുക. അല്ലെങ്കിൽ, ശരിയായ മറുപടി പറയാതെ അവർ ഒഴിഞ്ഞു മാറുകയായിരിക്കും. ഇതു രണ്ടും നിങ്ങളെ തൃപ്തരാക്കുന്നില്ല.

നിങ്ങൾ ഉടനെ എന്താണു ചെയ്യുക? ഒന്നുകിൽ, ചോദ്യങ്ങൾ വെളിയിൽ വിടാതെ മനസ്സിൽ സംഗ്രഹിക്കും. ഇത്തരം ചോദ്യങ്ങൾ ചോദിക്കുന്നതു് തെററാണെന്നൊരു ചിന്തയാണ് മനസ്സിൽ വളരുക. അല്ലെന്നു വരുകിൽ, സംശയനിവാരണത്തിനു നിങ്ങൾ മററാരെയെങ്കിലും സമീപിക്കുകയായി. ഒരു പക്ഷേ അതു നിങ്ങളുടെ സമപ്രായക്കാരനായ ഒരു സുഹൃത്തായിരുന്നേക്കാൻ മതി.

ഇതിൻെറ ഫലമെന്താണ്? സ്വന്തം മാതാപിതാക്കന്മാരുടെ അടുക്കൽ സംശയവുമായി പോകുന്നതുകൊണ്ടു യാതൊരു പ്രയോജനവുമില്ലെന്നു നിങ്ങൾക്കു തോന്നിത്തുടങ്ങുന്നു. മാത്രമല്ല, ചോദ്യങ്ങൾ ചോദിക്കുന്നതു തന്നെ തെററാണെന്നൊരു ചിന്താഗതി നിങ്ങളിൽ ഉദിക്കുകയും ചെയ്യുന്നു.

ഒരു കുട്ടി എന്തെങ്കിലും സംശയവുമായി തങ്ങളെ സമീപിക്കുമ്പോൾ അതിനു മനസ്സിലാകുന്ന ഭാഷയിൽ നേരിട്ടു ഒരു മറുപടി നൽകുന്നതിനു വിസമ്മതിക്കുന്ന മാതാപിതാക്കന്മാർ തങ്ങളെത്തന്നെയും ആ കുട്ടിയേയും ദ്രോഹിക്കുകയാണെന്നുള്ളതിൽ സംശയമില്ല. മാതാപിതാക്കന്മാരും കുട്ടികളും തമ്മിൽ ഉണ്ടായിരിക്കേണ്ട വിശ്വാസത്തിനു ഭംഗം നേരിടുന്നു. കുട്ടിയുടെ മനസ്സിൽ അവ്യക്തമായ എന്തോ കുററബോധമോ അസ്വാസ്ഥ്യമോ സ്ഥാനം പിടിക്കുകയും ചെയ്യുന്നു.

നിങ്ങളുടെ മാതാപിതാക്കന്മാർ നിങ്ങളുടെ ചോദ്യങ്ങൾക്കു നേരിട്ടൊരു മറുപടി തരാൻ വൈമനസ്യം പ്രദർശിപ്പിക്കുന്ന പക്ഷം, നിങ്ങൾ അവരെപ്പററി സ്വൽപ്പമൊരു സഹാനുഭൂതിയോടെ ചിന്തിക്കുവാൻ തയാറാകണം. അവരുടെ ചെറുപ്പത്തിൽ അവക്കു ലഭിച്ച പെരുമാററവും അതേ രീതിയിലുള്ളതായിരുന്നിരിക്കാം. അവർക്കതിൽ കൂടുതൽ മെച്ചമായി പെരുമാറുക സാധ്യമല്ലായിരുന്നിരിക്കും. അന്നു് അവരുടെ മനസ്സും കലുഷമായിട്ടുണ്ട്. അതു മാററാൻ പിൽക്കാലത്തു് കഴിഞ്ഞിട്ടില്ലെന്നു മാത്രം.

പരസ്പരവിശ്വാസം ഒരിക്കൽ നഷ്ടപ്പെട്ടാൽ പിന്നീടതു വീണ്ടെടുക്കുക എളുപ്പമല്ല. കുട്ടി സാധാരണ ചിന്തകൾ പോലും ഉള്ളിലൊതുക്കിവയ്ക്കും, അഥവാ, വേണ്ടിവന്നാൽ തന്നെ, സഹായത്തിനു മററു മനുഷ്യരുടെ അടുക്കലേയ്ക്കു തിരിയും. നല്ല ഉപദേശം നൽകാൻ കഴിവുള്ള വ്യക്തികളായിരിക്കണമവരെന്നു നിർബന്ധമില്ല. ഈ രീതി, തലമുറകൾ തമ്മിലുള്ള വിടവു വർദ്ധിപ്പിക്കുകയേയുള്ളൂ. മാതാപിതാക്കന്മാരും കുട്ടികളും പരസ്പരം മനസ്സിലാക്കാതെ അകന്നകന്നു പോകുന്നു. എത്രയെത്ര കുടുംബബന്ധങ്ങളാണ് ഇക്കാരണത്താൽ പൊട്ടിത്തകർന്നുകൊണ്ടിരിക്കുന്നതു്!

ശിശുക്കൾ മാതാപിതാക്കന്മാരെ ആശ്രയിച്ചു വളരുന്നതു് വളരെ സ്വാഭാവികമായ ഒരു കൃത്യമാണ്. ഏതു കാര്യത്തിനും അവരുടെ ശ്രദ്ധ മാതാപിതാക്കന്മാരിലേക്കാണ് ആദ്യമായി തിരിയുക. ഇഷ്ടമുള്ളതെന്തും പ്രവർത്തിക്കുന്നതിനു കഴിവുള്ള അമാനുഷികരായി, ഒരു പക്ഷേ കുട്ടികൾ അവരേപ്പററി ആദ്യമാദ്യം ചിന്തിച്ചു പോയേക്കാം.

അവിടെയാണ് തെററു പററുന്നതു്. ഇരുകൂട്ടരും മനുഷ്യരാണെന്നും, മനുഷ്യസഹജമായ വികാരങ്ങൾക്കും തെററുകൾക്കും ഇരു കൂട്ടരും വിധേയരാണെന്നും, മാതാപിതാക്കന്മാരും കുട്ടികളും ധരിക്കുന്ന പക്ഷം, ഒരുമിച്ചുള്ള ജീവിതം കൂടുതൽ മെച്ചമായിത്തീരും. അമിതമായ പ്രതീക്ഷകൾക്കും അമിതമായ നിരാശയ്ക്കും അവിടെ സ്ഥാനമുണ്ടായിരിക്കുകയില്ല.

സ്തോഭമോ വിസ്മയമോ കൂടാതെ മാതാപിതാക്കന്മാർ കേൾക്കുമെന്നുള്ള ബോധത്തിൽ, സ്വന്ത മനസ്സിൽ കൂടി പായുന്ന ഏതു ചിന്തയും മാതാപിതാക്കന്മാരോടു തുറന്നു പറയാൻ ഒരു കുട്ടിക്കു കഴിയേണ്ടതാണ്. നിങ്ങൾ വളർന്നു വരും തോറും ഓരോ കാര്യം കേൾക്കുകയും കാണുകയും ചെയ്യുന്നതോടുകൂടി നൂറുനൂറു ചോദ്യങ്ങൾ നിങ്ങളുടെ മനസ്സിൽ മൊട്ടിടുന്നുണ്ടാകാം. ശിശുക്കൾ എങ്ങനെ ജനിക്കുന്നു? ഈ ലോകം എങ്ങനെ ഉണ്ടായി? എവിടെയാണു ദൈവം? രാത്രിയും പകലും എങ്ങനെയുണ്ടാകുന്നു? പൂക്കൾക്കു നിറം എവിടെ കിട്ടി?...തലച്ചോറു സംശയങ്ങളുടെ കലവറയായി മാറുകയാണ്. മതം, സെക്സ്, സാന്മാർഗ്ഗികശാസ്ത്രം, രാഷ്ട്രീയം, എന്നുവേണ്ട, ഏതു വിഷയത്തെയും ആസ്പദമാക്കിയുള്ള ചോദ്യങ്ങൾ മനസ്സിൽ പൊന്തിവന്നുകൊണ്ടിരിക്കും. അവയെപ്പററി നിങ്ങൾ ഗാഢമായി ചിന്തിക്കുന്നതിൽ യാതൊരു തെററുമില്ല. അവയുടെ മറുപടി ഇന്നിന്നവയായിരിക്കണമെന്നുള്ളതിൽ നിങ്ങൾക്കു ശക്തിയേറിയ അഭിപ്രായമുണ്ടായിരിക്കാം. നിങ്ങളുടെ അഭിപ്രായമാണു ശരിയെന്നും, മററുള്ളവർ പറയുന്നതു തെററാണെന്നും നിങ്ങൾക്കു തോന്നാം. നിങ്ങൾ ഒരു കാര്യം ചെയ്താൽ വേണ്ടില്ല. പുതുതായി എന്തെങ്കിലും വിവരങ്ങളോ തെളിവുകളോ പിൽക്കാലത്തു ലഭിക്കുന്ന പക്ഷം അവയെക്കൂടി ശ്രവിക്കുന്നതിനും, വേണ്ടിവന്നാൽ നിങ്ങളുടെ നിഗമനങ്ങൾ തിരുത്തുന്നതിനുമുള്ള തുറന്ന മനസ്സ് നിങ്ങൾക്കുണ്ടായിരിക്കണം.

# സഭയുടെ പ്രവർത്തനമണ്ഡലങ്ങൾ

(കെ. വി. മാമ്മൻ ബി. ഏ.)

മലങ്കരസുറിയാനിസഭ ഒരു പ്രതിസന്ധിഘട്ടത്തിൽനിന്നും ഒരു പരിവർത്തനഘട്ടത്തിലേക്കു പ്രവേശിച്ചിരിക്കുകയാണല്ലോ. രണ്ടു വിഭാഗങ്ങളായി നില നിന്നു സമരം ചെയ്തതുമൂലം സഭയുടെ ശക്തിക്കും ദൗത്യത്തിനും ഭംഗം നേരിട്ടിട്ടുണ്ട്. അതിനിടയിലും ചില ആത്മീയ പ്രവർത്തനങ്ങൾ മുടങ്ങാതെ നടന്നു വന്നിരുന്നു എന്നുള്ളതു് ചാരിതാർത്ഥ്യ ജനകമാണ്. സൺഡേസ്കൂൾ പ്രസ്ഥാനം, വിദ്യാർത്ഥികളുടെ ആദ്ധ്യാത്മികവും സാമൂഹ്യവുമായ ഉന്നമനാർത്ഥം പ്രവർത്തിക്കുന്ന മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥി സംഘം, ഓർത്തഡോക്സ് സ്റ്റുഡന്റ്സ്മൂവ്മെന്റ്, മർത്തമറിയംസമാജം, യുവജനപ്രസ്ഥാനം മുതലായവ ശക്തിയായി നടത്താൻ കഴിയാഞ്ഞതു് ആരുടെയും കുററമല്ല. എങ്കിലും അതൊരു വസ്തുതയാണ്. കുറവുകളും കുററങ്ങളും കണ്ടു പിടിക്കുന്നതിനു ശ്രമിക്കുന്നതിനേക്കാൾ ഭേദം മുന്നോട്ടുള്ള പ്രവർത്തനത്തിനാവശ്യമായ പദ്ധതികൾ ആവിഷ്ക്കരിക്കുകയാണ്. സഭയിൽ പ്രവർത്തിക്കുന്ന വിവിധ ആദ്ധ്യാത്മികസംഘടനകളുടെ സ്വാധീന വലയത്തിൽ എത്ര സഭാംഗങ്ങൾ വരുന്നു? പുറത്തു് എത്ര പേരുണ്ടു? അവരെപ്പററിയുള്ള സഭയുടെ ചിന്തയെന്തു്? ഏതു വിധത്തിൽ അവരെ എത്തിപ്പിടിക്കുന്നതിനു കഴിയും എന്നുംമററും ഇന്നു ചിന്തിക്കുകയും പ്രാർത്ഥനാപൂർവ്വം പ്രവർത്തനപരിപാടികൾ സംവിധാനം ചെയ്യുകയും വേണം. കഴിഞ്ഞ കാലത്തെ അസുഖകരമായ അനുഭവങ്ങൾ മൂലം അനേകം സുറിയാനി യുവാക്കന്മാർ സഭാകാര്യങ്ങളിലും ആത്മികജീവിതത്തിലും അലസരായിത്തീർന്നിട്ടുണ്ട്. അവർ നിരീശ്വരന്മാരല്ല. ആദർശങ്ങളെ ആദരിക്കാനാഗ്രഹമുള്ളവരാണ്. എങ്കിലും ചുററുപാടുകൾ അവരെ അലസരാക്കിത്തീർത്തു. ഇൻഡ്യയിലെ ക്രൈസ്തവസഭയെ മാത്രമല്ല ലോകമെങ്ങുമുള്ള ക്രൈസ്തവസഭകളെയെല്ലാംഅലട്ടുന്ന ഒരു പ്രധാന പ്രശ്നമാണ് യുവാക്കന്മാർക്കു് സഭാകാര്യങ്ങളിൽ ഉള്ള അലസമനോഭാവം. യുവാക്കന്മാരെ ആകർഷിക്കത്തക്ക കർമ്മപരിപാടികളാണ് ഇതിനുള്ള ഒരു പ്രതിവിധി.

തക്കതായ ഒരു കാലഘട്ടത്തിൽ ശരിയായ പരിശീലനം ലഭിക്കാത്തവർ വളർന്നുവരുമ്പോൾ സഭാകാര്യങ്ങളിൽ വിമുഖരായി കാണപ്പെടുന്നുണ്ടു്. ഇവിടെയാണ് സൺഡേസ്കൂളിനുള്ള അനുപമമായ സ്ഥാനം. സൺഡേസ്കൂളിൽ പഠിക്കാത്ത ഒരു വിദ്യാർത്ഥിയും ഒരിടവകയിലും ഉണ്ടായിരിക്കരുതെന്നു നിഷ്കർഷയുള്ള സേവനമനസ്കരായ അദ്ധ്യാപകരുണ്ടാകണം. ഇടവകകളുടെ സഹകരണം കൂടാതെ പല സൺഡേസ്കൂളുകളും പ്രശസ്തമായി നടക്കുന്നുണ്ടു്. സൺഡേസ്കൂൾ അദ്ധ്യാപകർക്കു പ്രവർത്തനസ്വാതന്ത്ര്യം അനുവദിക്കുകയും ഇടവകകൾ വർഷംപ്രതി ബഡ്ജററിൽ സൺഡേസ്കൂൾപ്രവർത്തനത്തിനു തുക കൊള്ളിച്ചു് സഹായിക്കുകയും ചെയ്യേണ്ടതാണ്.

സൺഡേസ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞു് ഹൈസ്കൂളുകളിൽ പഠിക്കുന്ന വിദ്യാർത്ഥികൾക്കായി വിദ്യാർത്ഥികോൺഫറൻസ് ഒരു പ്രത്യേക ക്യാമ്പ് ഏർപ്പെടുത്തേണ്ടതാണ്. അവിടത്തെ പരിശീലനം കഴിയുമ്പോൾ അവർ കോളജുവിദ്യാർത്ഥികളുടെ സംഘടനയായ വിദ്യാർത്ഥിപ്രസ്ഥാനത്തിൽ ചേരാവുന്നതാണ്. ഇങ്ങനെയുള്ള ഒരു നിശ്ചിത പരിപാടിക്കു, വളരുന്ന തലമുറയെ വിധേയരാക്കുന്നതിനെ ആശ്രയിച്ചിരിക്കും സഭയുടെ ഭാവി. കൂടാതെ പ്രവർത്തനസൗകര്യത്തെ മുൻനിർത്തി മലങ്കരസഭയെ രണ്ടോ മൂന്നോ മേഖലകളാക്കി തിരിക്കാവുന്നതും ഓരോ മേഖലയിലും കുറഞ്ഞ പക്ഷം ഓരോ വാർഷികക്യാമ്പു നടത്താവുന്നതുമാണ്. ഇങ്ങനെ ചെയ്യുന്ന പക്ഷം കൂടുതൽ ആളുകൾക്കു ക്യാമ്പുകളിൽ സംബന്ധിക്കുവാൻ കഴിയുന്നതായിരിക്കും.

ഏതാണ്ടു് ഒരേ ലക്ഷ്യത്തെ മുൻനിറുത്തി പ്രവർത്തിക്കുന്ന മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥിസംഘവും ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനവും യോജിപ്പിച്ചു് തെക്കും വടക്കും വർഷംപ്രതി ഓരോ ക്യാമ്പു നടത്താവുന്നതാണ്.

കോളജുവിദ്യാർത്ഥികളുടെ ഇടയിലുള്ള പ്രവർത്തനം താരതമ്യേന ലഘുവായ ഒരു കാര്യമാണ്. എന്നാൽ ഓരോ ഇടവകകളെയും കേന്ദ്രീകരിച്ചുള്ള പ്രവർത്തനങ്ങളാണ് ശക്തിപ്പെടുത്തേണ്ടതു്. മലങ്കരസഭയുടെ ചില പ്രവർത്തനരംഗങ്ങളിൽ ഇന്നു് ഏതാണ്ടു് ഒരനിശ്ചിതാവസ്ഥ കാണുവാൻ കഴിയും. പൊതുവേ നേതൃത്വത്തിന്റെ അഭാവം നല്ലതുപോലെയുണ്ടു്. നേതാക്കന്മാരെ കുററംപറയേണ്ട കാര്യമില്ല. നേതാക്കന്മാരുടെ എണ്ണവും ലീഡർഷിപ്പും തമ്മിൽ അന്തരമുണ്ടെന്നു ധരിക്കണം. ഒരു യുദ്ധം കഴിഞ്ഞു. യുദ്ധകാലത്തുണ്ടായ നാശനഷ്ടങ്ങൾ പെട്ടെന്നു നീക്കി പുനരുദ്ധാരണം നടത്തേണ്ടതുപോലെയുള്ള ഒരു അടിയന്തിര ഘട്ടമാണിന്നുള്ളതു്. കഴിഞ്ഞ കാലങ്ങളിൽ ചേരിതിരിഞ്ഞു നിന്നു കേസു നടത്തിയ തലമുറയിലെ പ്രമുഖന്മാർ മൺമറഞ്ഞു. ഈ സമാധാനകാലത്തു് സഭാംഗങ്ങളുടെ ബഹുമാനാദരവുകൾ ആർജ്ജിക്കത്തക്ക യോഗ്യതയുള്ളവരുടെ എണ്ണം തുലോം കുറഞ്ഞിരിക്കുന്നു. വിദ്യാഭ്യാസവും കഴിവും ആദ്ധ്യാത്മിക പശ്ചാത്തലവുമുള്ള പലരും സഭയുടെ ഇന്നത്തെ നേതൃനിരയിൽ നിൽക്കാനാഗ്രഹിക്കുന്നുമില്ല. കാര്യക്ഷമമായ അഡ്മിനിസ്ട്രേഷൻ, നിയമങ്ങളോടുള്ള ആദരവു്, സഭയുടെ ദൗത്യത്തെപ്പററിയുള്ള ആഴമായ ബോധ്യം, ശുദ്ധാശപരമായ സഭാജീവിതത്തിന്റെ സ്വാധീനം, സാമൂഹ്യ കർത്തവ്യനിർവഹണം തുടങ്ങിയ കാര്യങ്ങളിൽ ചലനങ്ങൾ ഉണ്ടാകേണ്ടതുണ്ടു്.

യേശുക്രിസ്തുവിന്റെ സുവിശേഷവും പള്ളികൾ തുറക്കാതിരിക്കുന്നതിനുള്ള മനോഭാവവും തമ്മിൽ യാതൊരു ബന്ധവുമില്ല. ഇന്നു മാററത്തിനു വിധേയമായിരിക്കുന്ന കുടുംബമഹത്വത്തിനും പ്രതാപസംരക്ഷണത്തിനും വേണ്ടിയുള്ള ശ്രമങ്ങൾ താഴ്മയുടെ കേദാരമായിരുന്ന ക്രിസ്തുവിന്റെ ഉപദേശങ്ങളുടെ വെളിച്ചത്തിൽ നിഷ്പ്രഭമാണ്. അധികാരം, അവകാശം, പണം, തവണ, ഉദ്യോഗം എന്നിവകളിൽ മാത്രം കണ്ണുവച്ചിരിക്കുന്ന ദർശനമില്ലാത്ത ഒരു ജനത്തിനു് വി

# സഭയുടെ ദൗത്യം ക്രിസ്ത്യാനിയുടെ ആത്മീയ ദിഷ്ടതി നടത്തിക്കൊടുക്കുകമാത്രമോ?

(എം. കുര്യൻ, കോതമംഗലം)

സഭകളുടെ അഖിലലോകകൗൺസിലിന്റെ ഇവാൻസ്റ്റൺ സമ്മേളനം അത്മേനിയെപ്പററി തയാറാക്കിയ റിപ്പോർട്ടിൽ ഇപ്രകാരം കാണുന്നു. "ഇന്നു വിശ്വാസത്തിന്റേതായ യഥാർത്ഥസമരങ്ങൾ നടക്കുന്നതു് ഫാക്ടറികളിലും കടകളിലും ആഫീസുകളിലും കൃഷിഭൂമിയിലും രാഷ്ട്രീയകക്ഷികൾക്കിടയിലും ഗവർമ്മെന്റു് ഏജൻസികളിലും എണ്ണമില്ലാത്ത ഭവനങ്ങളിലും പത്രങ്ങളിലും റേഡിയോകളിലും ടെലിവിഷനിലും രാഷ്ട്രങ്ങൾ തമ്മിലുള്ള ബന്ധത്തിലുമാണു്; സഭ ഈ മണ്ഡലങ്ങളിലേക്കു കടന്നു ചെല്ലണമെന്നു സാധാരണ പറയാറുണ്ടു്. എന്നാൽ സഭ, അതിലെ വ്യക്തികൾ വഴി, ഈ മണ്ഡലങ്ങളിൽ ഇപ്പോൾത്തന്നെ സന്നിഹിതമാണെന്നുള്ളതാണു് വാസ്തവം."

ക്രിസ്ത്യാനികൾ എവിടെയായിരുന്നാലും—അവരുടെ തൊഴിൽ എന്തുതന്നെയായിരുന്നാലും, അവർ തൊഴിലാളികളോ അദ്ധ്യാപകരോ ക്ലാർക്കോ ഡോക്ടറോ സിവിൽ ഉദ്യോഗസ്ഥരോ വ്യാപാരികളോ രാഷ്ട്രീയപ്രവർത്തകരോ ആരുതന്നെയായിരുന്നാലും—അതതു ജീവിതരംഗങ്ങളിൽ ക്രിസ്തീയവിശ്വാസത്തിനുള്ള അർത്ഥവും പ്രസക്തിയുമെന്താണെന്നു് അവരാണു് വ്യാഖ്യാനിച്ചുകൊടുക്കേണ്ടതു്. അങ്ങനെ, ക്രിസ്തുവിന്റെ അധിരാജത്വവും ദൈവരാജ്യത്തിന്റെ ശക്തിയും ലോകത്തിലെ എല്ലാ രംഗങ്ങളിലേക്കും വഹിച്ചുകൊണ്ടു പോകാൻ അവർക്കു ബാധ്യതയുണ്ടു്.

സഭയിൽ അത്മേനികൾക്കുള്ള സ്ഥാനത്തെപ്പററി ഇന്നു കൂടുതലായ ചിന്തയും പഠനവും നടന്നുകൊണ്ടിരിക്കുന്നു. അവരുടെ സ്ഥാനത്തിന്റെ പ്രാധാന്യത്തെപ്പററി കൂടുതൽ ബോധ്യമുണ്ടായിട്ടുണ്ടെന്നാണതു കാണിക്കുന്നതു്. സഭകളുടെ അഖിലലോകകൗൺസിലിന്റെ ഇതു സംബന്ധിച്ച പഠനങ്ങൾ ശ്രദ്ധേയമാണു്.

അത്മേനി എന്ന പദം വൈദികരല്ലാത്ത ക്രിസ്ത്യാനികളെ വിവക്ഷിക്കുന്നതിനാണു് സാധാരണയായി ഉപയോഗിക്കപ്പെടുന്നതു്. എന്നാൽ അത്മേനി എന്ന വാക്കിന്റെ ഗ്രീക്കു് മൂലപദമായ "ലാവോസി"നു് ജനങ്ങൾ എന്നുമാത്രമാണത്രെ അർത്ഥം. പ്രത്യേക വൈദഗ്ദ്ധ്യമുള്ള ചിലരിൽനിന്നു സാധാരണ ജനങ്ങളെ വേർതിരിച്ചു കാണിക്കുന്നതിനു ഉപയോഗിച്ചിരുന്ന ഒരു പദമാണതു്. ബൈബിളിൽ ആ പദം 'ദൈവത്തിന്റെ ജനം' എന്ന അർത്ഥത്തിലാണു് ഉപയോഗിച്ചിട്ടുള്ളതെന്നു പണ്ഡിതന്മാർ ചൂണ്ടിക്കാണിക്കുന്നു. ഇന്നു് അത്മേനി എന്ന പദം, വൈദികരിൽനിന്നു് വിഭിന്നമായി ക്രൈസ്തവരെ പരാമർശിക്കാനാണു് സാധാരണയായി ഉപയോഗിക്കപ്പെട്ടുന്നതെങ്കിലും, ദൈവജനമെന്ന ആഴമേറിയ അർത്ഥം ആ പദത്തിനുണ്ടെന്നു നാം വിസ്മരിക്കാതിരിക്കുന്നതു നന്നു്.

സഭയുടെ സുവിശേഷപ്രവർത്തനം, കൂദാശാനുഷ്ഠാനം, ഇടവകാംഗങ്ങളുടെ ആത്മീകാരോഗ്യപരിചരണം എന്നീ കാര്യങ്ങൾ അധികപങ്കും വൈദികരുടെ ചുമതലയായിട്ടാണു് പരിഗണിക്കപ്പെട്ടുവരുന്നതു്. അതിലേക്കു അവർക്കു വേണ്ട പരിശീലനം നൽകുന്നതിനുള്ള ശ്രമങ്ങൾ—അപൂർണ്ണമാണെങ്കിൽ തന്നെയും—മിക്ക സഭാവിഭാഗങ്ങളും ചെയ്തുപോരുന്നുണ്ടു്. എന്നാൽ ഇതു് ആവശ്യത്തെ നേരിടാൻ എത്രമാത്രം അപര്യാപ്തമാണെന്നു അല്പമൊന്നാലോചിച്ചാൽ മനസ്സിലാകും. മതേതരമെന്നു പരാമർശിക്കപ്പെട്ടുന്ന തൊഴിലുകളിൽ ഏർപ്പെട്ടിരിക്കുന്ന സ്ത്രീപുരുഷന്മാർക്കു ആവശ്യമായ പരിശീലനം നൽകി, ക്രിസ്തീയ ശുശ്രൂഷയ്ക്കു അവരെക്കൂടി ഉപയോഗിക്കുന്ന വിഷയത്തിൽ സഭയുടെ ശ്രദ്ധ കൂടുതലായി പതിയേണ്ടിയിരിക്കുന്നു.

ഒരുദാഹരണമെടുക്കുക. കേരള വിദ്യാഭ്യാസബിൽ പാസ്സായതോടെ സഭകൾ വിദ്യാലയങ്ങൾ നടത്തുന്നതിൽനിന്നു പിൻവാങ്ങണമോ എന്ന പ്രശ്നം പല സഭാവിഭാഗങ്ങളും ഗാഢമായി ചർച്ച ചെയ്തുവരുന്നതായി കാണുന്നു. ക്രിസ്തീയവിദ്യാലയങ്ങൾ, ക്രിസ്തീയ അദ്ധ്യാപകർ നിർവഹിക്കേണ്ട ശുശ്രൂഷയുടെ കാര്യത്തിൽ അശ്രദ്ധയോ അവഗണനയോ പ്രദർശിപ്പിച്ചതിന്റെ ഫലമല്ലേ ഇതെന്നു സംശയിക്കണം. ക്രിസ്തീയ വിദ്യാലയങ്ങളെന്ന തത്വവിവക്ഷയിൽ അദ്ധ്യാപകർക്കു പ്രാമുഖ്യം കല്പിച്ചു് അവരുടെ ധർമ്മനിർവഹണത്തിൽ അവരെ കർത്തവ്യനിരതരാക്കാൻ സഭയ്ക്കു കഴിഞ്ഞിരുന്നെങ്കിൽ, ഇന്നു ഇത്രയധികം ഹൃദയവ്യഥയ്ക്കു കാരണമാകുമായിരുന്നോ എന്നു നിശ്ചയമില്ല. സ്കൂൾ നടത്തുന്നതിൽനിന്നു് എന്തു പ്രയോജനം നേടുന്നതിനാണു് നാം ഉദ്ദേശിക്കുന്നതെന്നു വരികിലും, അതിന്റെ മുഖ്യമായ ഉപാധി അദ്ധ്യാപകരാണു്. അവർക്കു ആവശ്യമായ പരിശീലനം നൽകുകയാണു് സഭയുടെ കർത്തവ്യം.

മററു തൊഴിലുകളുടെ കാര്യത്തിലും ഇതു ശരിയാണെന്നു കാണാം. അത്മേനികളാണു് ലോകത്തിൽ, മററു മനുഷ്യരുമായി ഇടപെട്ടു് ജീവിക്കുന്നതു്. സഭയുടെ ദൗത്യം നിർവഹിക്കപ്പെട്ടുന്നതു് ദേവാലയത്തിനകത്തു വച്ചുതന്നെയല്ലാ ലോകത്തിലാണു്, വിവിധ ജീവിതമണ്ഡലങ്ങളിലാണു്. യേശുക്രിസ്തു ശിഷ്യന്മാരെ ലോകത്തിൽനിന്നു വിളിച്ചു് അവരെ ലോകത്തിലേക്കു പറഞ്ഞയച്ചു—ലോകത്തിൽ നിർവഹിക്കേണ്ട ആ ദൗത്യം, സഭയ്ക്കുള്ളിൽ ഒരു പ്രത്യേക സംഘത്തെക്കൊണ്ടു മാത്രം സാദ്ധ്യമായിത്തീരുന്നതല്ല. വൈദികസമൂഹത്തിനു് ഇന്നത്തെ നിലയിൽ ലോകത്തിലുള്ള സമ്പർക്കസൗകര്യങ്ങൾക്കു് ഒട്ടൊരു പരിമിതിയുണ്ടെന്നുള്ള കാര്യം സുവിദിതമാണല്ലോ. എന്നാൽ ദിനംതോറും, ലോകകാര്യങ്ങളുമായി ബന്ധപ്പെട്ടു്, ലോകവുമായി ഇടപഴകി കഴിയുന്ന ബഹുഭൂരിപക്ഷം വരുന്ന അത്മേനിക്കാണു് ഇക്കാര്യത്തിൽ വലിയൊരു ചുമതല നിർവഹിക്കാൻ സാദ്ധ്യതയുള്ളതു്.

കേരളത്തിലെ സഭാവിഭാഗങ്ങൾ അത്മേനിയുടെ ശുശ്രൂഷയുടെ പ്രാധാന്യത്തെപ്പററി കൂടുതൽ കൂട്ട

---

പ്ളവാത്മകമായ സാമൂഹ്യ സാമ്പത്തിക വ്യവസ്ഥിതിയിൽ സ്ഥാനമുണ്ടായിരിക്കുകയില്ലെന്നു മാത്രമല്ല അവരുടെ സംഭാവനയ്ക്കും ശക്തികാണുകയില്ല.

തലായി മനസ്സിലാക്കുന്നുണ്ടെന്നുള്ളതു ശുഭോദർക്കമാണ്. എപ്പിസ്കോപ്പൽസഭകളിൽ അത്മേനിക്കുള്ള സ്ഥാനം അവഗണനനീയമാണെന്നൊരു ധാരണ പരന്നിട്ടുണ്ട്. അതു ശരിയല്ല.

സ്ത്രീകളുടെ ശുശ്രൂഷയെപ്പററിയും ശരിയായ ധാരണ ഉണ്ടാകേണ്ടിയിരിക്കുന്നു. ആദിമസഭയിൽ അവർക്കു കല്പിക്കപ്പെട്ടിരുന്ന സമാദരണീയമായ സ്ഥാനവും അവരുടെ ശുശ്രൂഷയ്ക്കുള്ള അവസരവും പല സഭാവിഭാഗങ്ങളിലും ഇനിയും അനുവദിച്ചു കൊടുക്കേണ്ടതായിട്ടാണിരിക്കുന്നതു്. ഇടവകക്കമ്മിററികളിലോ മാനേജിങ്ങ്കമ്മിററികളിലോ പോലും സ്ത്രീകൾക്കു സ്ഥാനം അനുവദിക്കുന്ന സഭാവിഭാഗങ്ങൾ എത്രയുണ്ട്?

അത്മേനികൾക്കു (സ്ത്രീകളുൾപ്പെടെ) പ്രോട്ടസ്റ്റൻറുസഭകളിൽ പ്രാമാണികമായ സ്ഥാനമുണ്ടെന്നും, ഓർത്തഡോക്സ് സഭകളിലാണ് അതില്ലാത്തതെന്നും ഒരു ധാരണ പ്രചരിച്ചിട്ടുള്ളതായി കാണാം. തത്വത്തിൽ അതു വാസ്തവവിരുദ്ധമാണെന്നു ചൂണ്ടിക്കാണിക്കേണ്ടിയിരിക്കുന്നു. ഓർത്തഡോക്സ് വേദശാസ്ത്രജ്ഞനായ സ്റ്റീഫൻസാങ്കോവു പറയുന്നതു കേൾക്കുക. “വിശ്വാസികൾ സഭാജീവിതത്തിന്റെ എല്ലാ വശങ്ങളിലും ഒരു സജീവ ശക്തിയായി പങ്കെടുക്കുന്നു. ഇടവക കൗൺസിൽവഴിയായി ആദ്ധ്യാത്മികമോ വേദശാസ്ത്രപരമോ അല്ലാതുള്ള എല്ലാക്കാര്യങ്ങളും അവർ പൂർണ്ണമായി നിർവഹിക്കുന്നു. മിക്കവാറും എല്ലാ ഓർത്തഡോക്സ് സഭകളിലും തന്നെ, പട്ടക്കാർ മുതൽ പാത്രിയർക്കീസുവരെയുള്ള സ്ഥാനികളെ തെരഞ്ഞെടുക്കുന്നതു് അത്മേനികളാണ്. ഭദ്രാസനത്തിലെയും സഭ മുഴുവന്റെയും പരമാധികാരസമിതികളിൽ അവർ പലവിധത്തിൽ പങ്കെടുക്കുന്നു” വിശ്വാസസംബന്ധമായ കാര്യങ്ങൾ തുടങ്ങി അതിപ്രധാനമായ ആദ്ധ്യാത്മികപ്രശ്നങ്ങൾ തീരുമാനിക്കുന്നതിനു എപ്പിസ്കോപ്പാമാരുടെയും അത്മേനികളുടെയും ഏകകണ്ഠമായ അഭിപ്രായൈക്യം ആവശ്യമാണെന്നു് സാങ്കോവു സമർത്ഥിക്കുന്നു.

അത്മേനികളുടെ സേവനത്തിന്റെ പ്രാധാന്യം സഭ കൂടുതലായി മനസ്സിലാക്കിക്കൊണ്ടിരിക്കേണ്ടതു് ആവശ്യമാണ്. ക്രിസ്ത്യാനികളായിത്തീർന്നിട്ടുള്ള –ക്രിസ്ത്യാനികളെന്നു് വിളിക്കപ്പെടുന്ന— ഒരു ജനവിഭാഗത്തിന്റെ ആത്മികദിഷ്ടതികൾ നടത്തിക്കൊടുത്തു്, അലംഭാവത്തോടെ കഴിയുകയെന്നതല്ല സഭയുടെ ദൌത്യവും ധർമ്മവും. ഇന്നു നാം ആ നിലയിലേക്കു ഒട്ടൊക്കെ അധ:പതിച്ചിട്ടുണ്ടെന്നുള്ളതു വാസ്തവം തന്നെ. ആ നിലയിൽനിന്നുള്ള ഉദ്ധാരണമാണാവശ്യമായിട്ടുള്ളതു്. ചുററുപാടുമുള്ള ലോകത്തിലേക്കു്, അക്രൈസ്തവരുടെ ജീവിതത്തിലേക്കു നാം അയയ്ക്കപ്പെട്ടിരിക്കുന്നു. അതായിരുന്നു ക്രിസ്തുവിന്റെ ഉദ്ദേശവും. ഇന്നുള്ള നമ്മുടെ ഇടവകകളെ കാത്തു പരിപാലിച്ചു സ്വർഗ്ഗരാജ്യപ്രവേശനത്തിനു യോഗ്യരാക്കുകയെന്നതാണ് സഭയുടെ കർത്തവ്യമെന്നു തോന്നും, ഇന്നത്തെ നമ്മുടെ ഗതി കണ്ടാൽ. അതു നമ്മുടെ ദൗത്യത്തെപ്പററിയുള്ള തെററിദ്ധാരണ കൊണ്ടാവണം. സഭയുടെ സാക്ഷ്യമുള്ള ദൌത്യം ശരിയാംവണ്ണം കൈകാര്യം ചെയ്യപ്പെടണമെന്നുവരികിൽ, അത്മേനികൾക്കു വേണ്ട പരിശീലനം നൽകി, അവരെ പ്രചോദിപ്പിച്ചു്, പ്രവർത്തനോദ്യുക്തരാക്കേണ്ടിയിരിക്കുന്നു. “യുവലോകം”



# സത്യഅനുതാപം

(എം. തൊമ്മൻ)

“അന്നുമുതൽ യേശു സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കയാൽ മാനസാന്തരപ്പെടുവിൻ എന്നു പ്രസംഗിച്ചുതുടങ്ങി.” (മത്തായി 4: 17)

നമ്മുടെ കർത്താവിന്റെ രക്ഷാകരമായ സുവിശേഷം നാം സ്വീകരിക്കണമെങ്കിൽ അതിനുള്ള പ്രഥമപടി അനുതാപമാണ്. കർത്താവു ഗലീലയിൽ തന്റെ പരസ്യശുശ്രൂഷ ആരംഭിച്ചപ്പോൾ പലസ്തീൻനാട്ടിൽ അങ്ങോളമിങ്ങോളം മാറെറാലിക്കൊണ്ട ശബ്ദം “അനുതപിപ്പിൻ” എന്നുള്ളതായിരുന്നു. തന്റെ മുന്നോടിയായിവന്നു് തനിക്കു വഴിയൊരുക്കിയ യോഹന്നാൻസ്നാപകനും മാനസാന്തരത്തിലേക്കു ജനങ്ങളെ ആഹ്വാനംചെയ്തു. കർത്താവു് സ്വർഗ്ഗാരോഹണം ചെയ്യുന്നതിനു മുമ്പായി ശിഷ്യന്മാർക്കു തന്റെ അന്ത്യസന്ദേശം നൽകിയപ്പോഴും തന്റെ നാമത്തിൽ മാനസാന്തരവും പാപമോചനവും എല്ലാ ജാതികൾക്കും പ്രസംഗിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ചു് അവരെ വീണ്ടും അനുസ്മരിപ്പിക്കുകയും ഉൽബോധിപ്പിക്കുകയും ചെയ്തു. ഞാൻ വന്നതു നീതിമാന്മാരെ വിളിപ്പാനല്ല, പാപികളെ മാനസാന്തരത്തിലേക്കു വിളിപ്പാനത്രെ എന്നു പറഞ്ഞുകൊണ്ടു കർത്താവു തന്റെ മനുഷ്യാവതാരത്തിന്റെ ഉദ്ദേശം വെളിപ്പെടുത്തുകയുണ്ടായി. എന്താണ് കർത്താവു് ഇത്ര മർമ്മപ്രധാനമായി കരുതിയ ഈ മാനസാന്തരം അല്ലെങ്കിൽ അനുതാപം?

കർത്താവു് ഇത്ര പ്രാധാന്യം കല്പിച്ച അനുതാപം ആവശ്യമായിപോലും നാം കരുതുന്നുണ്ടോ? 51–ാം സങ്കീർത്തനത്തിലോ അഗസ്റ്റീനോസിനേപ്പോലെയുള്ള വിശുദ്ധന്മാരുടെ ആത്മകഥാകഥനത്തിലോ മശിഹാനുകരണം പോലെയുള്ള വിശ്വവിശ്രുതഭക്തി ഗ്രന്ഥങ്ങളിലോ കാണുന്ന അഗാധമായ പാപബോധവും വിലാപവചനങ്ങളും ഏതാണ്ടൊരുവക ചിത്തഭ്രമത്തിന്റെ ലക്ഷണമായിട്ടല്ലാതെ സാധാരണ മനോവ്യാപാരമായി ചിലർ കരുതാറില്ല. നുറുങ്ങിയ ഹൃദയവും തകർന്ന ആത്മാവും പലർക്കും ഒരു യാഥാർത്ഥ്യമല്ല തന്നെ. പറയത്തക്ക പാപബോധമില്ലാത്തവരായി നമ്മിൽ പലരുണ്ട് എന്നുള്ളതു് ഒരു പരമാർത്ഥമാണ്. നേരേമറിച്ചു് തങ്ങളുടെ നിലയേക്കുറിച്ചു സാമാന്യം തൃപ്തിയുള്ളവരായി പലരുമുണ്ടതാനും. തങ്ങൾ വലിയ ദുഷ്ടന്മാരോ അധർമ്മികളോ അല്ലെന്നും പൊതുവേ നോക്കുമ്പോൾ മററുപലരേക്കാളും ഭേദപ്പെട്ടവരാണ് തങ്ങളെന്നും അവർ തൃപ്തിയടയുന്നു.

ഇങ്ങനെയുള്ള സ്വയസംതൃപ്തി അല്ലെങ്കിൽ സ്വയനീതി ആണ് കർത്താവിന്റെ ദൃഷ്ടിയിൽ ഏററവും അധിക്ഷേപാർഹമായിട്ടുള്ളതു്. ഇങ്ങനെയുള്ള തൊണ്ണൂററൊൻപതു നീതിമാന്മാരേക്കാൾ അനുതപിക്കുന്ന ഒരു പാപി ദൈവത്തിനു സന്തോഷം നൽകുന്നു എന്നാണ് കർത്താവു പറഞ്ഞതു്. അനുതപി

ക്കാത്ത യാതൊരുവനും തൻെറ രാജ്യത്തിൽ പ്രവേശിക്കയില്ലെന്നും അനുതപിക്കാത്തപക്ഷം നിങ്ങളെല്ലാം നശിച്ചുപോകുമെന്നും അസന്നിഗ്ദ്ധമായ ഭാഷയിൽ കത്താവു പഠിപ്പിച്ചിട്ടുണ്ട്. സ്വർഗ്ഗസ്ഥപിതാവിൻെറ സ്നേഹവും നന്മയും മനുഷ്യനെ അനുതാപത്തിലേക്ക് ആകർഷിക്കാത്തപക്ഷം, പാപത്തിൻെറ ഭവിഷ്യൽഫലങ്ങൾ മനുഷ്യനെ ദൈവത്തിങ്കലേക്കു തിരിക്കുവാൻ പര്യാപ്തമാകാത്തപക്ഷം, കത്താവിൻെറ കുരിശും പരിശുദ്ധാത്മാവിൻെറ പ്രേരണകളും മനുഷ്യഹൃദയത്തെ ചലിപ്പിക്കാത്തപക്ഷം അവൻ നാശത്തിലേക്കു പോകുകയല്ലാതെ ഗത്യന്തരമില്ല.

നാം എന്തിനായിട്ട് അനുതപിക്കണം, അല്ലെങ്കിൽ എന്തിനേക്കുറിച്ച് അനുതപിക്കണം? നമ്മുടെ പാപപ്രവൃത്തികളേക്കുറിച്ച് അല്ലെങ്കിൽ വിചാരത്തിലോ വചനത്തിലോ നാം തെററിപ്പോയതിനേക്കുറിച്ചു എന്നു പറയാം. എന്നാൽ നമ്മുടെ ജീവിതത്തെ പരിശോധിച്ചുനോക്കിയാൽ അത്രവലിയ ഭയങ്കരപാപങ്ങളൊന്നും ചെയ്തിട്ടുള്ളതായി നമുക്കു ബോദ്ധ്യപ്പെട്ടില്ലെന്നുവരാം. നാം ആരെയെങ്കിലും വഞ്ചിക്കയോ ദ്രോഹിക്കയോ അല്ലെങ്കിൽ കൊള്ളചെയ്കയോ മോഷ്ടിക്കയോ ചെയ്തിട്ടില്ലായിരിക്കാം. സാധാരണ മനുഷ്യപ്രകൃതിയുടെ ബലഹീനതകളായി എല്ലാ മനുഷ്യരിലും ഉണ്ടാകാവുന്ന ക്ഷുദ്രവ്യങ്ങളായ ചില പ്രവണതകളല്ലാതെ അതിരുകവിഞ്ഞ അസാന്മാർഗ്ഗികതയൊന്നും നമുക്കുള്ളതായി തോന്നുകയില്ലായിരിക്കാം. ചെയ്ത പാപങ്ങളെക്കുറിച്ചു വലിയ മനോഭാരത്തിനൊന്നും വകയില്ലായിരിക്കാം. ഇങ്ങനെയുള്ള ഒരു മാനസിക പശ്ചാത്തലത്തിൽ നിലകൊള്ളുന്ന മനുഷ്യനു് അനുതാപത്തിനുള്ള വിളിയോ സന്ദർഭമോ നേരിടേണ്ടിവന്നാൽ അയാൾ അതിനെ രണ്ടു വിധത്തിൽ അഭിമുഖീകരിക്കാനിടയുണ്ട്. ഒന്നുകിൽ അയാൾക്കുതന്നെ നിസ്സാരമെന്നു തോന്നുന്ന ചില പാപങ്ങളെ ഒരു സത്യകുമ്പസാരത്തിൻെറ ആവശ്യത്തെപ്രതി പർവ്വതീകരിച്ച് അയഥാത്ഥമായി അയാൾ ഏററുപറയും. അല്ലെങ്കിൽ ഉപമയിലെ പരീശനെപ്പോലെ സ്വയനീതി അവലംബിച്ച് അനുതാപത്തിനു് ആവശ്യമില്ലാത്തതിൽ അയാൾ ദൈവമുമ്പാകെ കൃതാത്ഥത പ്രകാശിപ്പിക്കും. ഇതിലേതായാലും സത്യഅനുതാപത്തേക്കുറിച്ചുള്ള ഒരു തെററിദ്ധാരണ അതിൽ നിഴലിച്ചു കാണാം.

നമ്മുടെ കത്താവു മനുഷ്യൻെറ പ്രത്യേക പാപപ്രവൃത്തികളേക്കാൾ കൂടുതൽ ഗൗരവതരമായി വീക്ഷിക്കുന്നതു മനുഷ്യൻെറ പാപസ്വഭാവത്തെയാണ്. പുറത്തു കാണുന്നതു പലതും രോഗലക്ഷണങ്ങൾ മാത്രമാണ്, രോഗമല്ല. രോഗലക്ഷണങ്ങളിൽനിന്നു രോഗത്തിലേക്ക്, ഹൃദയത്തിൻെറയും ജീവിതത്തിൻെറയും അടിത്തട്ടിലേക്കു കത്താവ് ഇറങ്ങിച്ചെല്ലുന്നു. നാം എന്തു ചെയ്യുന്നു എന്നുള്ളതിനേക്കാൾ നാം എങ്ങനെയുള്ളവരാണ് എന്നുള്ളതാണ് ശ്രദ്ധാർഹമായിട്ടുള്ളതു്. നമ്മുടെ ജീവിതം എന്തിൽ, എവിടെ, കേന്ദ്രീകരിച്ചിരിക്കുന്നു എന്നുള്ളതാണ് പ്രശ്നം. ദൈവത്തിനായി സൃഷ്ടിക്കപ്പെട്ട മനുഷ്യൻെറ ഹൃദയവും ജീവിതവും ദൈവത്തിൽ കേന്ദ്രീകരിക്കപ്പെടേണ്ടതും മനുഷ്യജീവിതത്തിൻെറ എല്ലാ വശങ്ങളിലും ദൈവഹിതം അനുസ്യൂതം അനുവത്തിക്കപ്പെടേണ്ടതുമാണ്. എന്നാൽ നമ്മുടെ ഹൃദയത്തിൻെറ അഭിവാഞ്ഛ സർവ്വോപരി ദൈവസംസഗ്ഗത്തിനായിട്ടാണെന്നും നമ്മുടെ ജീവിതതാല്പര്യങ്ങളെല്ലാം ദൈവഹിതത്തിനനുയോജ്യമാണെന്നും നമുക്കു അവകാശപ്പെടുവാൻ കഴിയുമോ? കുററങ്ങളും കുറവുകളും അനിവാര്യമായിരുന്നേക്കാം. എന്നാൽ നമ്മുടെ ജീവിതത്തിൻെറ പ്രഥമവും പ്രധാനവുമായ ലക്ഷ്യം ദൈവമാണെന്നു പറയുവാൻ നമുക്കു കഴിയുമോ? ദൈവത്തേക്കാൾ അധികമായി സ്വയത്തെ പൂജിക്കുന്നവരും ദൈവരാജ്യത്തിൻെറ താല്പര്യങ്ങളേക്കാൾ അധികമായി സ്വയതാൽപര്യങ്ങളെ മുൻനിത്തി ജീവിക്കുന്നവരുമല്ലേ നാമോരോരുത്തരും? നമ്മുടെ ജീവിതത്തിൻെറ കേന്ദ്രംതന്നെ ശരിയല്ലെന്നുള്ളതാണ് നമ്മുടെ മൂലപാപം. നമ്മുടെ പാപങ്ങൾ അതിൻെറ ഫലമാണ്. ഈ വീക്ഷണകോടിയിൽനിന്നു നോക്കുമ്പോൾ മാത്രമാണ് അനുതാപം ആവശ്യവും അത്ഥവത്തുമായിത്തീരുന്നതു്. നാം ചെയ്തിട്ടുള്ള ദുഷ്കർമ്മങ്ങളേക്കാൾ എത്രയോ കുററകരമാണ് നാം ചെയ്യാതെ വിട്ടിട്ടുള്ള സൽക്കർമ്മങ്ങൾ! നാം ആയിത്തീരേണ്ടതും എന്നാൽ നമ്മുടെ പാപം നിമിത്തം നാം ആയിത്തീരാത്തതുമായ ആളത്വം നമ്മുടെ നേരേ വിരൽ ചൂണ്ടിക്കൊണ്ടു നമ്മെ കുററം വിധിക്കുന്നില്ലേ?

ചെയ്തുപോയ പ്രത്യേക പാപങ്ങളെ അവഗണിക്കാവുന്നതല്ല. അവയെ ഓരോന്നായി ഏററുപറയേണ്ടതാവശ്യം. ദുഃഖത്തോടുകൂടി ഏററുപറയുകയും വേണം. അനുതാപത്തിൽ കണ്ണുനീരിനും സ്ഥാനമുണ്ട്. എന്നാൽ പാപത്തേക്കുറിച്ചുള്ള ദുഃഖം മാത്രമല്ല അനുതാപത്തിൻെറ മാനദണ്ഡം. പിമ്പിലേയ്ക്കുള്ള നോട്ടത്തേക്കാൾ അധികമായി മുമ്പോട്ടുള്ള നോട്ടമാണ് അനുതാപത്തിൽ പ്രധാനമായിട്ടുള്ളതു്. അതായതു് കഴിഞ്ഞകാലത്തെ ഓർത്തു വിലപിക്കുന്നതിലധികമായി ഭാവിയെ സംബന്ധിച്ചുള്ള ദൃഢനിശ്ചയമാണ് ആവശ്യമായിട്ടുള്ളതു്. അനുതാപം സർവ്വോപരി ഒരു പുതിയ ആരംഭമാണ്. പന്നിക്കൂട്ടത്തെയും വാളവരയെയും ഉപേക്ഷിച്ച പിതൃഭവനത്തിലേക്കുള്ള യാത്രയാണ് അനുതാപം. പാപത്തേക്കുറിച്ചു വിലപിച്ചുകൊണ്ടിരുന്നാൽ മതിയാകയില്ല; പാപത്തെ ഉപേക്ഷിക്കണം, വെറുക്കണം. "പോകുക, ഇനി പാപം ചെയ്യരുതു്" എന്നാണ് കത്താവു ഓരോ പാപിയോടും അരുളിച്ചെയ്യുന്നതു്. നിങ്ങളുടെ ഹൃദയത്തെ ദൈവത്തിങ്കലേക്ക് ഉയർത്തുക: ധൈര്യമായിരിക്കുക; ഒരു പുതിയ മനുഷ്യനായിത്തീരുക. അതിനുള്ള ശക്തി ദൈവം നിങ്ങൾക്കു നൽകും. അതാണ് അനുതപിക്കുന്നതിൻെറ അത്ഥം.

ജീവിതത്തിൽ അവിടവിടെയായി പ്രത്യക്ഷപ്പെടുന്ന പഴുതുകൾ അടയ്ക്കുകയും കേടുപോക്കുകയും ചെയ്യുന്ന ഒരു പ്രസ്ഥാനമല്ല, അനുതാപം. അതു ജീവിതത്തിൻെറ ഒരു സമൂലപരിവത്തനമാണ്. "ഹൃദയപരിവത്തനമില്ലാത്തിടത്തു് അനുതാപമില്ല" എന്നു് ഒരു മഹാൻ പറഞ്ഞതു പരമാത്ഥമാണ്. അതുതന്നെയാണ് മാനസാന്തരം എന്ന പദത്തിൻെറയും അത്ഥം. കത്താവിൻെറ ക്രൂശിൻെറ ചുവട്ടിലും ദൈവത്തിൻെറ കൃപാസനത്തിൻ മുമ്പാകെയും നമ്മെത്തന്നെ മുഴുവനായി ഒരു യാഗമായി അർപ്പിക്കുകയാണ് സത്യ അനുതാപം.

അവസാനമായി ഒരു ചോദ്യം കൂടി ചോദിച്ച് ഉത്തരം കണ്ടുപിടിക്കേണ്ടതായിട്ടുണ്ട്. ഈ അനുതാ

പം അല്ലെങ്കിൽ സമൂല ഹൃദയപരിവത്തനം എങ്ങനെയാണ് സാദ്ധ്യമാകുന്നതു്? ക്രിസ്ത്യാനിയുടെ ഉത്തരം ഒന്നുമാത്രമാണ്: സത്യഅനുതാപം സാദ്ധ്യമാകുന്നതു് നാം നമ്മെത്തന്നെ നമ്മുടെ കത്താവും രക്ഷകനുമായ യേശുക്രിസ്തുവിൻെറ സ്വാധീനശക്തിക്കു വിധേയമാക്കുകയും അവൻെറ ആവാസത്തിനും പ്രവത്തനത്തിനുമായി നമ്മുടെ ഹൃദയത്തെ തുറന്നുകൊടുക്കുകയും ചെയ്യുന്നതുകൊണ്ടാണ്. നമ്മുടെ അനുതാപം പരിശുദ്ധാത്മ പ്രേരിതമാണ്; അതു ദൈവത്തിൻെറ ദാനമാണ്. അനുതാപത്തിനായി ഒരുങ്ങുന്നവർ പലപ്പോഴും വിസ്മരിക്കുന്ന ഒരു കാര്യമാണിതു്. നമ്മുടെ സ്വന്ത ശ്രമം കൊണ്ടുമാത്രം അനുതാപം ഉളവാക്കുവാനോ ഹൃദയ പരിവത്തനമുണ്ടാക്കുവാനോ കഴിയുന്നതല്ല. അനുതപിക്കുവാൻ ആഗ്രഹമുണ്ടെങ്കിലും അനുതപിക്കുവാൻ കഴിയുന്നില്ല എന്ന അനുഭവം നമുക്കുണ്ടാകുന്നെങ്കിൽ നിരാശപ്പെടേണ്ട ആവശ്യമില്ല. നാം നമ്മുടെ പാപങ്ങളെ നോക്കുന്നതിനുമുമ്പായി ദൈവത്തിൻെറ സ്നേഹത്തെ കാണുവാൻ ശ്രമിക്കണം. ദൈവത്തിൻെറ പരിശുദ്ധതയുടെ മുമ്പിൽ സാഷ്ടാംഗപ്രണാമം ചെയ്യണം. ആ സ്നേഹത്തിൻെറയും പരിശുദ്ധതയുടെയും വെളിച്ചത്തിൽ മാത്രമേ നമ്മേത്തന്നെ ശരിയായി കാണുവാൻ നമുക്കു കഴിയുകയുള്ളു. തൻെറ സ്നേഹം നമ്മെ സ്പർശിക്കുമ്പോൾ അതിനു പ്രത്യുത്തരമായി അനുതാപം താനേ നമ്മുടെ ഹൃദയത്തിൽ നിന്നുയന്നുകൊള്ളും. അതിനായി പ്രാത്ഥനാപൂവ്വം കാത്തിരിക്കുകയും പരിശുദ്ധാത്മ പ്രവത്തനത്തിൽ സഹകരിക്കുകയുമാണ് നമ്മുടെ കത്തവ്യം. പാപത്തോടുള്ള പോരാട്ടത്തിൽ ജയം കൊള്ളുന്നതു നാമല്ല; നമ്മിൽ പ്രവത്തിക്കുന്ന കത്താവാണ്. പാപികളെ വിളിക്കാൻ വന്ന കത്താവിൽനിന്നു നമ്മുടെ പാപത്തെപ്രതി നാം അകന്നുമാറി നിൽക്കേണ്ട ആവശ്യമില്ല. നമ്മുടെ പാപാവസ്ഥയിൽ തന്നെ, നാം ആയിരിക്കുന്നപ്രകാരം തന്നോടു് അടുത്തുചെല്ലുവാനാണ് താൻ നമ്മെ ക്ഷണിക്കുന്നതു്. പാപബോധവും അനുതാപവും പാപപരിഹാരവുമെല്ലാം കത്താവിനെ സമീപിക്കുന്നവക്കു സൗജന്യമായി ലഭിക്കുന്ന ദാനങ്ങളാണ്. സത്യഅനുതാപത്തോടുകൂടി സത്യകുമ്പസാരം നടത്തി കത്താവു സഭയിൽ നിക്ഷേപിച്ചിട്ടുള്ള കൃപാമാർഗ്ഗങ്ങളിൽ കൂടി പാപമോചനവും പുതിയ ജീവനും പ്രാപിക്കുവാൻ ദൈവം നമ്മെ സഹായിക്കട്ടെ.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. 1 ശമുവേൽ 28:8—14

പത്തുപന്ത്രണ്ടുമൈൽ ദൂരെയുള്ള ഏൻ-ദോരിലേക്കു രാത്രിയിൽ യാത്ര ചെയ്ത ശൗൽ ഫെലിസ്ത്യരുടെ സൈന്യം പാളയമിറങ്ങിയിരുന്നതു കാണുവാനിടയായി. ആ കാഴ്ച ശൗലിനെ ഭയപരവശനാക്കി. പുറത്തുള്ള കൂരിരുട്ടും യാത്രാക്ലേശവും ശത്രുഭയവും എല്ലാം കൂടി ശൗലിനെ വല്ലാതെ പരിഭ്രമിപ്പിച്ചു, ശൗൽ ദൈവവിശ്വാസത്തിൽ ഉറച്ചുനിന്ന കാലത്തു് മന്ത്രവാദവും ക്ഷുദ്രപ്രവൃത്തികളും തെററാണെന്നും നാശകരമാണെന്നും അറിഞ്ഞിരുന്നു. അതുകൊണ്ടു മന്ത്രവാദികളെയെല്ലാം ഉന്മൂലനം ചെയ്യുവാൻ ശൗൽ ശ്രമിച്ചു. എന്നാൽ ഇപ്പോൾ ശൗൽ ദൈവത്തെ വിട്ടു് അന്ധവിശ്വാസത്തിലേക്കും അനുസരണക്കേടിലേക്കും നീങ്ങുകയാണ്. ഒരു അനുസരണക്കേടു മറെറാന്നിനു വഴിതെളിക്കുന്നു. ദൈവത്തിലും എതിർശക്തികളിലും ഒരു പോലെ ആശ്രയിക്കാനുള്ള ശ്രമം ദൈവത്തെ മുഴുവനായി തിരസ്ക്കരിക്കുന്നതിൽ ചെന്നവസാനിക്കും. ഒന്നുകിൽ ദൈവത്തിൽ മുഴുവനായി ആശ്രയിക്കുക; അല്ലെങ്കിൽ ഒട്ടും ആശ്രയിക്കാതിരിക്കുക. ഇതിനു രണ്ടിനും ഇടയ്ക്കുള്ള ഒരു മാഗ്ഗം സാദ്ധ്യമല്ല. ലോകത്തിൻെറ കുറുക്കു വഴികളെല്ലാം നാശകരമാണെന്നും ദൈവത്തിൻെറ വഴിമാത്രമാണ് സൗഭാഗ്യകരമെന്നും അറിഞ്ഞു് ദൈവത്തെ മുറുകെ പിടിക്കുവാൻ നമുക്കു കൃപലഭിക്കട്ടെ.

ചൊവ്വാ. 1 ശമുവേൽ 28:15-19

മന്ത്രവാദം കൊണ്ടു മരിച്ചവരുടെ ആത്മാക്കളുമായി സംസർഗ്ഗത്തിലേർപ്പെടാമെന്നുള്ള വിശ്വാസം വളരെ പുരാതനമായ ഒന്നാണ്. മരിച്ചവർ അവരുടെ പഴയ രൂപത്തിൽ തന്നെ പാതാളത്തിൽ ജീവിച്ചിരുന്നു എന്നും ഭൂമിയിലെ സംഭവങ്ങൾ അവർ വീക്ഷിച്ചുകൊണ്ടിരുന്നു എന്നും ഇസ്രായേല്യരുടെ ഇടയിൽ പൊതുവെ വിശ്വസിച്ചിരുന്നു. ആ വിശ്വാസത്തിൻെറ ഒരു പ്രതിഫലനമാണ് ഈ കഥയിൽ കാണുന്നതു്. ശമുവേലിൽ നിന്നു തൻെറ ദുരന്തത്തേക്കുറിച്ചുള്ള പ്രവചനം ലഭിച്ച ശൗൽ വളരെ ദയനീയമായ ഒരവസ്ഥയിലാണ്. ശമുവേലിൻെറ പ്രവചനം മരണാനന്തര ജീവിതത്തേക്കുറിച്ചു ഇസ്രായേല്യരുടെ ഇടയിലുണ്ടായിരുന്ന അവ്യക്തവും അപൂർണ്ണവുമായ ധാരണയെ വെളിപ്പെടുത്തുന്നു. ശിഷ്ടനും ദുഷ്ടനും നീതിമാനും നീതികെട്ടവനും ഒരു പോലെ തന്നോടൊപ്പം പാതാളത്തിൽ എത്തിച്ചേരുമെന്നുള്ളതിൽ കൂടുതലായ യാതൊരു വിശ്വാസവും ശമുവേലിനുണ്ടായിരുന്നതായി തോന്നുന്നില്ല. നമ്മുടെ കത്താവിൻെറ പുനരുത്ഥാനത്തിനു ശേഷം ക്രിസ്ത്യാനിക്കുണ്ടായിട്ടുള്ള ഉറപ്പും പ്രത്യാശയും ഇതിനേക്കാൾ എത്രയോ ഉപരിയായിട്ടുള്ളതാണ്.

ബുധൻ. 1 ശമുവേൽ 31:1—7

ഫെലിസ്ത്യർ അവരുടെ ശത്രുവായ ശൗലിനെ ഏതു പ്രകാരത്തിലും നശിപ്പിക്കണമെന്നു ദൃഢനിശ്ചയം ചെയ്തതായി വിചാരിക്കാം. അതുകൊണ്ടു് അവരുടെ ആക്രമണത്തിൻെറ ഉഗ്രത മുഴുവനും അവർ ശൗലിൻെറ നേരേ തിരിച്ചു. ശൗലിൻെറ മരണത്തോടുകൂടി ഇസ്രായേലിൻെറ ഉന്മേഷം നശിച്ചു. "അവർ പട്ടണങ്ങളെ വെടിഞ്ഞു് ഓടിപ്പോകയും ഫെലിസ്ത്യർ വന്നു് അവിടെ പാക്കയും ചെയ്തു." അങ്ങനെ ശൗൽ വളരെ പ്രയാസപ്പെട്ടുകെട്ടിപ്പടുത്തു കൊണ്ടുവന്ന നില ഒരു രാത്രികൊണ്ടു നശിച്ചുനാമാവശേഷമായി. ശൗലിൻെറ സ്ഥാനത്തു ദാവീദു പ്രവേശിച്ചു പ്രവർത്തനമാരംഭിച്ചു. ഓരോരുത്തൻെറ പ്രവൃത്തിയേക്കുറിച്ചും പൗലൂസ് ശ്ലീഹാ പറയുന്നതു ശ്രദ്ധേയമാണ്. "ഓരോരുത്തൻെറ പ്രവൃത്തി ഇന്ന വിധമെന്നു തീ തന്നെ ശോധന ചെയ്യും, ഒരുത്തൻ പണിത പ്രവൃത്തി നിലനിൽക്കും എങ്കിൽ അവന്നു പ്രതിഫലം കിട്ടും. ഒരുത്തൻെറ പ്രവൃത്തി വെന്തുപോയെങ്കിൽ അവന്നു ചേതം വരും; താനോ രക്ഷിക്കപ്പെടും; എന്നാൽ തീയിൽ കൂടി എന്ന പോലെ അത്രേ." (1 കൊരിന്ത്യർ 3: 13-15)

വ്യാഴം, 1 ശമുവേൽ 31:8—13

ശൗലിന്റെ മരണവാർത്ത ഫെലിസ്ത്യദേശത്തെല്ലാടവും ആളയച്ചറിയിച്ചതിൽ നിന്നു് ആ സംഭവം ഫെലിസ്ത്യക്കു എത്ര വലിയ ആശ്വാസം നൽകി എന്നു മനസ്സിലാക്കാം. ശൗലിന്റെ ധീരതയുടെയും അപദാനങ്ങളുടെയും ഒരംഗീകാരമായി ഇതിനെ കണക്കാക്കാം. എബ്രായ ചരിത്രകാരന്മാർ ശൗലിന്റെ മാഹാത്മ്യത്തെ വേണ്ടത്ര വകവെച്ചില്ലെന്നു തോന്നാനിടയുണ്ടു്. എന്നാൽ യാബേശ് നിവാസികൾ ചെയ്ത അന്ത്യോപചാരം സ്തുത്യർഹമാണു്. അനേകവർഷങ്ങൾക്കു മുമ്പു് ശൗൽ അവർക്കു് ചെയ്ത വലിയ സഹായത്തിനുള്ള കൃതജ്ഞതയായി അവർ ജീവാപായം പോലും വകവെയ്ക്കാതെ രാത്രിയിൽ ഇരുപതുമൈൽ യാത്ര ചെയ്തു് ശൗലിന്റെയും പുത്രന്മാരുടെയും ശവശരീരങ്ങൾ എടുത്തു കൊണ്ടുവന്നു് മാന്യമായി സംസ്കരിച്ചു. ശൗലിനെക്കുറിച്ചുള്ള ദാവീദിന്റെ വിലാപഗീതവും ഹൃദയസ്പർശകമാണു്. "ശൗലും യോനാഥാനും ജീവകാലത്തു പ്രീതിയും വാൽസല്യവും പൂണ്ടിരുന്നു; മരണത്തിലും അവർ വേർപിരിഞ്ഞില്ല. അവർ കഴുകനിലും വേഗവാന്മാർ സിംഹത്തിലും വീര്യവാന്മാർ." ( 2 ശമുവേൽ 1:22, 23

വെള്ളി. മെയ്മാസത്തിലെ വായനകൾ അധികവും ആരാധന എന്ന വിഷയത്തെ സംബന്ധിച്ചായിരിക്കും. ക്രിസ്ത്യാനിയുടെ ജീവിതത്തിൽ ആരാധനയ്ക്കുള്ള സർവ്വ പ്രധാനമായ സ്ഥാനം വേണ്ടത്ര മനസ്സിലാക്കാത്തവരാണു് പലരും. "നിങ്ങളുടെ പ്രാർത്ഥനയുടെ പ്രധാന ഘടകം എന്താണു്?" എന്നു് ഒരാൾ ഒരു ഭക്തനോടു ചോദിച്ചു. അദ്ദേഹത്തിന്റെ മറുപടി ഇതായിരുന്നു; ദൈവത്തിന്റെ സൗന്ദര്യം കാണുകയും അതിൽ ആനന്ദിക്കുകയുമാണു് എന്റെ പ്രാർത്ഥന," ഇങ്ങനെയുള്ള ആനന്ദമാണു് ആരാധനയുടെ രഹസ്യം.

യോഹന്നാൻ 14:1—7.

"ഞാൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു." എന്നുള്ള കർത്താവിന്റെ തിരുവചനം കർത്താവു നമുക്കു സകലത്തിനും മതിയായവനാകുന്നു എന്നുള്ള പരമാർത്ഥം നമുക്കു ബോദ്ധ്യപ്പെടുത്തുന്ന ഒന്നാണു്. കർത്താവു ദൈവത്തിങ്കലേയ്ക്കുള്ള വഴിയാകുന്നു എന്നുള്ളതിനു് ഏററവും വലിയ തെളിവു് കർത്താവു മുഖാന്തിരം ദൈവത്തെ അനുഭവപ്പെടുത്തിയിട്ടുള്ളവരുടെ ജീവിതമാണു്. അങ്ങിനെയുള്ള വിശുദ്ധന്മാരുടെ ജീവിതം "ഞാൻ ജീവിക്കുന്നതുകൊണ്ടു് നിങ്ങളും ജീവിക്കും." എന്നു കർത്താവു പറഞ്ഞതിന്റെ യാഥാർത്ഥ്യം വെളിപ്പെടുത്തുന്നു. കർത്താവിൽ കൂടെ ദൈവത്തെ കണ്ടെത്തിയവരും ദൈവത്തിന്റെ സത്യം അറിഞ്ഞവരും ദൈവത്തിന്റെ ജീവൻ അനുഭവപ്പെടുത്തിയവരുമായ അനേകരുടെ സാക്ഷ്യം നമുക്കു പ്രചോദനവും പ്രോൽസാഹനവും നൽകട്ടെ. വിശുദ്ധന്മാരേക്കുറിച്ചുള്ള നമ്മുടെ സ്മരണയും അവരുടെ മാദ്ധ്യസ്ഥവും നമുക്കു് അനുഗ്രഹകരമായിത്തീരട്ടെ.

ശനി. യോഹന്നാൻ 4:19—24

"തന്നെ നമസ്ക്കരിക്കുന്നവർ ഇങ്ങനെയുള്ളവർ ആയിരിക്കേണം എന്നു പിതാവു് ഇച്ഛിക്കുന്നു." അതായതു് ആത്മാവിലും സത്യത്തിലും നാം ദൈവത്തെ ആരാധിക്കണമെന്നുള്ളതാണു് ദൈവഹിതം. ആത്മീയകാര്യത്തിനായി നാം ദിനംപ്രതി മാററിവയ്ക്കുന്ന ചുരുങ്ങിയ സമയം പ്രാർത്ഥനയിലും വേദവായനയിലും ചെലവഴിക്കുകയല്ലേ വേണ്ടതെന്നാണു് പലരും ചോദിച്ചേക്കാവുന്നതു്. എന്നാൽ ദൈവത്തിന്റെ സൗന്ദര്യം കാണുകയും അതിൽ ആനന്ദിക്കുകയും ചെയ്യുവാനുള്ള ശാന്തത നമ്മുടെ പ്രാർത്ഥനയുടെ ഒരു പ്രധാന ഘടകമായിരിക്കേണ്ടതാണു്. മൗനമായി അല്പ സമയമെങ്കിലും ദൈവത്തെക്കുറിച്ചു ധ്യാനിക്കുകയും ദൈവത്തെ ആരാധിക്കുകയും ചെയ്യുന്ന പതിവു് നമുക്കുണ്ടോ? ആത്മാവിൽ ആരാധിക്കുക എന്നതിന്റെ അർത്ഥം നമ്മുടെ ഹൃദയം ദൈവത്തിൽ ഉറപ്പിച്ചുകൊണ്ടു ദൈവത്തിൽ ആനന്ദിക്കുക എന്നാണു്. കേവലം യാന്ത്രികമായ ഉച്ചാരണങ്ങൾ ആരാധനയായിരിക്കയില്ല. സത്യത്തിൽ ആരാധിക്കുക എന്നു വച്ചാൽ ആത്മാർത്ഥതയോടെ കപടഭക്തിയും ആത്മവഞ്ചനയുമില്ലാതെ ആരാധിക്കുക എന്നാണു്. യേശുക്രിസ്തു വെളിപ്പെടുത്തിയ ദൈവത്തെ അറിഞ്ഞു് ആരാധിക്കുകയാണു് സത്യത്തിലുള്ള ആരാധന. ദൈവത്തെ സംബന്ധിച്ചുള്ള സത്യം മുഴുവനും യേശുക്രിസ്തുവിൽ അടങ്ങിയിരിക്കുന്നു.

ഞായർ. യാക്കോബു് 1:22–27

ദൈവത്തിന്റെ വചനം പ്രവർത്തിക്കുള്ള ആഹ്വാനമാണു്. ദൈവത്തിന്റെ ഇഷ്ടം ചെയ്യുവാൻ ശ്രദ്ധിക്കാത്തവർ ദൈവത്തെ സ്നേഹിക്കുന്നു എന്നു പറയുന്നതിൽ അർത്ഥമില്ല. കേൾക്കുന്ന ദൈവവചനത്തെ പ്രവൃത്തിയിലാക്കാത്ത മനു

# THE CHURCH AND THE INDUSTRIAL WORLD

**The Rev. E. H. Robertson,** ***Study Secretary***

*United Bible Societies, 17 Route de Malagnou, Geneva*

II

First in Holland. The small group of Dutchmen who met in a German concentration camp to discuss why the Germans had chosen Hitlerism began a revolution in Holland itself. Their answer to the question, after many months of discussion, was that the Germans had chosen Hitlersim because the churches had not cared enough for the people. They returned to Holland determined that their church should care for the people and should meet the changes in society with understanding and with care. To do this "Kerk en Wereld" was formed and from that centre in Driebergen in Holland men and women have been trained to go out into society as Christian and to care for it. Today the training in Driebergen is a thorough training for social workers and for similar occupations using all the understanding of modern sociology, all the experience of modern science, and a careful analysis of the Society in which the Church witnesses. There are probably 150 trained workers in different parts of Holland today who have taken that training and are now caring for the people. It must be admitted that the local church is not always in sympathy with such a radical movement, but it is gaining ground and already there is a sign that the Dutch Reformed Church is nearer to the people of Holland in their rapidly developing industrial society than are many other churches in Europe.

A second example can be taken from Pitsburgh in the United States of America. Pitsburgh had gone through the usual development of an American city: its wealth had moved to the suburbs leaving slum residences or factories and offices in the centre of the city. The movement outward left also some of the great historic churches empty in the wilderness of a down-town area. Some of them desperately tried to minister to the people in their immediate neighbourhood; but, on the whole, they failed. Then came the plan to rebuild the centre of Pitsburgh and in that rebuilding the churches took their part. Just as a civil council attempted to provide homes for workers, so the churches adjusted their whole programme to meet the real needs of the people. They did not continue in their old way asking the people to come in and attend a worship which had been going on for many years, they analysed the present need and tried to meet it. This is all too rare but it is happening in some parts of the world The Church is not always going out after its own people or trying to persuade people to become like its members. There is an imaginative spirit abroad and the churches are making some adjustment to a new society.

A third example comes from a Midland town in England In Luton a down-town church which was almost deserted has been turned into an industrial mission The minister has deliberately set himself to serve

ഷ്യൻ കണ്ണാടിയിൽ സ്വന്തരൂപം നോക്കിക്കണ്ടിട്ട് ഉടൻ മറന്നുപോകുന്ന ആളെപ്പോലെയാണ്. സ്വന്തസൗന്ദര്യം കണ്ട് അഭിമാനം കൊള്ളുവാൻ കണ്ണാടിയിൽ നോക്കുന്ന ആൾ അഹംഭാവിയായിത്തീരുന്നു. എന്നാൽ മുഖം വൃത്തിയാക്കുവാനോ മുടി ചീകുവാനോ കണ്ണാടിയിൽ നോക്കുന്ന ആൾ അതിനാവശ്യമായ പ്രവൃത്തി ചെയ്യുന്നു. സ്വാർത്ഥപരമായ ആനന്ദത്തിനോ പ്രായോജനത്തിനോ വേണ്ടി വേദപുസ്തകം വായിക്കുന്നവർ സ്വന്തം സൗന്ദര്യം കാണുവാൻ കണ്ണാടിയിൽ നോക്കുന്നവരെ പോലെയാണ്. അവർ അനുദിനം കൂടുതൽ സ്വയനീതിയുള്ളവരും മററുള്ളവരേക്കുറിച്ചു സഹിഷ്ണുതയില്ലാത്തവരുമായിത്തീരുന്നു. ശുദ്ധവും നിർമ്മലവുമായ ഭക്തിയുടെ ലക്ഷണം പ്രവൃത്തിയില്ലാത്ത മതാനുഷ്ഠാനങ്ങളല്ല. പ്രത്യുത ആവശ്യത്തിലിരിക്കുന്നവരെ സഹായിക്കുകയാണ്. നമ്മുടെ പ്രാർത്ഥനക്കനുയോജ്യമായ വിധത്തിൽ ജീവിക്കുക എന്നുള്ളതായിരിക്കണം നമ്മുടെ ഉദ്ദേശം.

**മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥിസംഘം**

മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥിസംഘത്തിന്റെ 37—ാമതു വാർഷികം ഏ. 17, 18. 19തീയതികളിൽ കല്ലിശ്ശേരിൽ വച്ചു സമംഗളം നടന്നിരിക്കുന്നു. അടുത്ത വർഷത്തെ പ്രസിഡണ്ടായി ഏബ്രഹാം മാർ ക്ലിമ്മീസ് തിരുമേനിയും വൈസ് പ്രസിഡണ്ടായി ഫാദർ കെ. ഒ. തോമസും, സെക്രട്ടറിയായി ഡീക്കൻ ഇ. ജെ. തോമസും ട്രഷറാറായി ശ്രീ പി. എൻ. ചാക്കോയും തെരഞ്ഞെടുക്കപ്പെട്ടു.

Reg. M 5268 Licence 498

ചർച്ച് വീക്കിലി

the neighbourhood rather than a chosen congregation; He has done this by studying the conditions in the factories, visiting the men and making himself known as one who can help. He has completely revised the whole programme of the church to meet the needs which he discovered. This has made him a trusted friend, both by management and trade unions. He has dropped the denominational title of his church and made it a centre for the training of ministers who are to work in industrial areas. The whole basis of his approach is that the Church must go to school in industry, learn the workings of this strange world and offer its help humbly to a world of men in need.

It is clear that the churches everywhere are in need of a total rethinking both of their ethics and of their worship. The Church's need to rethink its ethics can be illustrated from almost every country in the world. The problems that a Western church has in taking the ethics of monogamy to a polygamous society are perhaps only clear examples of what is happening every time one culture touches another In fact today one culture is touching another when an industrial society grows up within a previously agricultural society. Not only in the realm of ethics but also in the realm of worship this rethinking becomes necessary. It is possible to visit churches in West Africa whose worship is an exact pattern of the worship in Western countries. This is equally true of all denominations. German Lutherans, English Anglicans and American Baptists have all transplanted without alteration their mode of worship to West Africa. The worship thus becomes artificial and can hardly ever express the real feeling of the person worshipping. I met many examples of this, particularly in the use of music, and in the character of prayer, Music is being used in the churches of West Africa which has been imported from the West and which is meaningless in the setting of a tribal culture. There is in fact no need to do this because in most of the West African tribes there is a form of music already there that could be used for worship. Gradually a change is taking place and some of the music natural to the people is being used in smaller churches in worship. The same is happening in South India.

When we look at this problem it is obvious that the change should take place, yet we so often resist any similar change in the church's worship in the West. We tend to assume that what has grown up over the past few centuries is still natural to the people. Our Western worship has become estranged from an industrial world and in many cases is quite meaningless. Among the churches which I have been studying throughout the world, there are a number where experiments are being conducted in adapting worship to the needs of the people. One Presbyterian minister in the U.S.A. has been forced to change the whole approach of his preaching, his use of the Bible and his form of worship to meet the needs of a Negro congregation. He is one who has been brought up in the liturgical revivel and fully aware of what is being demanded by liturgicalists for the correct procedure in worship; but the sheer pressure of the need of a Negro congregation has compelled him to alter his forms. This seems natural enough but it represents the exception rather than the rule.

### III. The Problems of an Industrial Society for Itself

All the problems of this industrial society are not to be found in the churches. The society itself has developed so rapidly that it has in many cases lost its sense of direction and certainly not discovered its values. There is a lack of positive inspiration in those who are building society. This became evident to me when I met Socialists in Finland who were talking very much like would-be churchmen. They were complainrng that the early fervour was gone from the Labour movement. In their search they discovered that the early leaders had often quoted the Bible, and they were returning to search the Bible to find a new inspiration for the Socialist movement. I am not sure whether they discovered it there but the fact is evident that many of those who a generation ago seemed full of fervour and sure of their direction are now muddled and lost. This is true in most of the Western countries. In Britain, for example, after many years of working for the Welfare State we now have it and those who laboured to bring it about are the first to deplore the fact that we do not quite know what to do with it or what values we should discover to give purpose to life within it. One of the simplest needs is to find a purpose for working. There are parts of the world where this has broken down altogether. In almost every country there is a need to find some positive inspiration for going forward. Modern industrial society is in search of a purpose.

The second defect in modern society is the inability to satisfy the wholeness of man. For a long time now there has been a tendency to reduce personal relations to mechanical relations. People are linked to each other in a functional way and very rarely is a relation one that satisfies the whole person. Efforts have been made by every Welfare State to satisfy the needs of men, their homes, their health, their leisure as well as satisfactory conditions at work. Even in this welfare side the wholeness of man is not satisfied, he is ministered to in only parts of his being. The third defect is that no satisfactory basic ethical framework has been worked out. The simple questions of right and wrong have often been reduced to useful or inconvenient. The old systems of ethics have been found to be unsatisfactory, they have been clung to often like outworn frameworks to which people have become used, but they have not satisfied the new demands of an industrial society. New ethical problems are posed and new strains are felt which the older ethical codes did not contemplate.

It is in dealing with these defects that modern man has the right to expect help from the Church. All too often he has not found it, but it remains the job of the Church, probably for a whole generation yet to come; to give to industrial society three things: 1. A purpose for its continued existence, 2. A personal fellowship in place of a mechanical relation, and, 3. An ethic for society.

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam